# സൂക്തഷട്കം

# (SOOKTA SHATKAM)

പുരുഷ സൂക്തം, ശ്രീ സൂക്തം, ഭാഗ്യ സൂക്തം
മുതലായ ആറു സൂക്തങ്ങളും മററും അടങ്ങിയതു്

(അന്വയക്രമഭാഷാവ്യാഖ്യാനസഹിതം)

വ്യാഖ്യാതാവ്:

ശ്രീ ജി. എസ്സ്. ശ്രീനിവാസയ്യർ, ബി. എ., എൽ. ടി.,




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# സൂക്തഷട്കം

# (SOOKTA SHATKAM)

പുരുഷ സൂക്തം, ശ്രീ സൂക്തം, ഭാഗ്യ സൂക്തം
മുതലായ ആറു സൂക്തങ്ങളും മററും അടങ്ങിയതു്

(അന്വയക്രമഭാഷാവ്യാഖ്യാനസഹിതം)

വ്യാഖ്യാതാവു്:

ശ്രീ ജി. എസ്സ്. ശ്രീനിവാസയ്യർ, ബി. എ., എൽ. ടി.,
റിട്ടയർഡ് ഹെഡ്മാസ്റ്റർ, പെരുങ്കുളം, ആലത്തൂർ.

*Published by :*

**G. S. S. IYER & SONS**

PUBLISHERS & BOOK-SELLERS
POST BOX 315
MADRAS-2.

**APRIL 1961**



*[Price Rs. 2.50*
*[Calico Bind Rs. 3.25*

# വിഷയാനുക്രമണിക




*April 61 — First impression copies 1000*

PRINTED AT THE JANATHA PRESS, MADRAS-5.

# FOREWORD

*By*

**"Gnanabhaskara", "Vidyaprakasa" Diwan Bahadur**
**Brahmasri K. S. Ramaswami Sastri, B.A.,B.L.**
**Retired District Judge.**

---

I feel it to be a high privilege and honour to pen a foreword to this precious booklet which contains the Sookta Shatkam or Six **Sooktas** (Spiritual Poems) viz., Purusha Sooktam, Narayana Sooktam, Sri Sooktam, Bhoo Sooktam, Durga Sooktam and Bhagya Sooktam, as also the five Shantis (Pancha Shantis). The author, Sri G. S. Srinivasa Iyer, B.A.,L.T., is a retired Headmaster and has already published the essence of many of the essential Hindu Spiritual Poems, and the great epic Valmiki Ramayana, along with his simple and learned and illuminating expositions in the Malayalam language, and is now at work on a similar exposition of the immortal Bhagawata which is best described in its own immortal words:—

> യഃ സ്വാനുഭാവമഖിലശ്രുതിസാരമേക—
> മദ്ധ്യാത്മദീപമതിതിതീർഷതാം തമോഽന്ധം,

a description which can be applied equally appropriately to this "Six-flower-garland" also.

What enthuses me very much about Sri G. S. Srinivasa Iyer are his genuine love of integral, dynamic, essential Hinduism and his high regard for Vedanta Kesari Paimganad Ganapathy Sastrigal who was the Guru of His Holiness the present Jagadguru of Kanchi Kamakoti Peetam, soon after his ascent to the Peetam (Pontificate) and who was also the Guru of my noble father Prof. K. Sundararama Iyer and many others. Pandit Ganapathy Sastrigal was the author of many spiritual Poems and a few controversial masterpieces in Sanskrit (not less than 100 works in all), including three superfine spiritual poems on Guruvayurappan (Lord Krishna at Guruvayur), now published by Sri G. S. Srinivasa Iyer.

About these six Sooktas, I may well quote the author's own glowing words:—

> "Infinite riches in a small compass—
> It will surely irradiate the encircling gloom,
> and will make your heart a living temple of God".

These six precious Vedic Sooktas are memorised by Hindus as they are brief and simple and mellifluous and memorable.

The greatest glory of Hinduism is its perfect harmonising of the Immanent and Transcendental Godhead (Nirguna Brahmam), the Supreme Personal God (Saguna Brahmam), the Supreme Incarnation (Avathara), and the Supreme World Teacher (Jagadguru). The acme of this harmony is seen in Sri Krishna and in the Bhagawad Gita: ("ബ്രഹ്മണോ ഹി പ്രതിഷ്ഠാഹം", "ആത്മാനം സൃജാമ്യഹം," "കൃഷ്ണം വന്ദേ ജഗദ്ഗുരും"). God creates the Universe, is immanent in it, and yet transcends it: "പുരുഷ ഏവേദം സർവ്വം", "പാദോഽസ്യ വിശ്വാ ഭൂതാനി ത്രിപാദസ്യാമൃതം ദിവി", "അജായമാനോ ബഹുധാ വിജായതേ".

The Trimurthis are one: ("നമസ്ത്രിമൂർത്തയേ തുഭ്യം പ്രാക്സൃഷ്ടേഃ കേവലാത്മനേ"–Kalidasa). He and His Shakthi are one ("ശക്തശക്ത്യോരേകതത്ത്വാത് അദ്വൈതാ ബ്രഹ്മണഃ ശക്തിഃ" — സരസ്വതീ രഹസ്യോപനിഷത്ത്). Goddess Parasakthi shines with infinite glory (യശസാ ജ്വലന്തീം) infinite spiritual austerity and potency (തപസാ ജ്വലന്തീം) and infinite splendour of the spoken spiritual word (വചസാ ജ്വലന്തീം).

The learned author has discussed well the abstruse Philosophy of Yoga (Union with God) which is expounded in Narayana Sookta and has given also a diagram of the Lotuses shining in *all* bodies (from Mooladhara to Sahasrara, see pages 35 to 40).

തസ്യാഃ ശിഖായാ മദ്ധ്യേ
പരമാത്മാ വ്യവസ്ഥിതഃ
സ ബ്രഹ്മ സ ശിവസ്സ ഹരിഃ സേന്ദ്രഃ
സോഽക്ഷരഃ പരമഃ സ്വരാട്

I commend this unique work and wish it wide public study and appreciation.

K. S. Ramaswami Sastri

Madras,
20th March '61.

ഹരിഃ ഓം

ശ്രീകൃഷ്ണായ പരസ്മൈ ബ്രഹ്മണേ നമഃ

# മുഖവുര

"ത്രിഭ്യ ഏവ തു വേദേഭ്യഃ പാദം പാദമദൂദുഹത്," "ന ഗായത്ര്യാഃ. പരോ മന്ത്രഃ," എന്നിത്യാദി വാക്യപ്രകാരം, ഋഗ്യജുസ്സാമ വേദങ്ങളാകുന്ന പശുക്കളിൽനിന്ന് അവയുടെ സാരാംശമായ ക്ഷീരം പോലെയുള്ള മൂന്നു പാദങ്ങളോട്ടുകൂടിയ മഹാമന്ത്രമാകുന്ന ഗായത്രി എന്നും, അതിലും ഉത്കൃഷ്ടമായ ഒരു മന്ത്രമില്ലെന്നും, ആയത് ദ്വിജന്മാരാൽ മൂന്നു സന്ധ്യകളിലും ഉപാസിക്കപ്പെടേണ്ടതാണെന്നും, അപ്രകാരം ചെയ്യാതിരുന്നാൽ പ്രത്യവായമുണ്ടെന്നും ശാസ്ത്രങ്ങൾ നിയമിക്കുന്നു.

ഇപ്രകാരം നിത്യജാപ്യമായി വിധിക്കപ്പെട്ടതല്ലെന്നാലും, പ്രത്യവായ ദോഷം പറയപ്പെട്ടിട്ടില്ലെന്നാലും, മൂന്നു വേദങ്ങളിലും, പുറമേ അഥർവ്വണവേദത്തിലും, അല്പാല്പവ്യത്യാസങ്ങളോട്ടുകൂടി അടങ്ങിയിരിക്കുന്ന അത്യുത്കൃഷ്ടമന്ത്രമാകുന്ന "പുരുഷസൂക്ത"മെന്നത്. ഋഗ്വേദത്തിൽ 10-ാം മണ്ഡലത്തിൽ 90-ാം സൂക്തമായി 16 ഋക്കുകളടങ്ങിയതായും, കൃഷ്ണയജുർ വേദം തൈത്തിരീയാരണ്യകം 3-ാം പ്രപാഠകം 12-ാം അനുവാകത്തിൽ 18 മന്ത്രങ്ങളായും, ഈ സൂക്തം കാണപ്പെടുന്നു. ശുക്ലയജുർവേദം വാജസനേയ സംഹിത XXXI 1, സാമവേദം IV· 3, അഥർവണവേദം XIX· vi· 3, എന്നവയും പുരുഷസൂക്ത മന്ത്രങ്ങളാകുന്നു. ഇത് നിത്യപാരായണം, ജപം, ഷോഡശോപചാരയുക്തമായ നിത്യപൂജ, ഹോമം, യന്ത്രം എന്നവയിൽ വിനിയോഗിക്കപ്പെടുന്ന മഹാമന്ത്രമാകുന്നു. ഈ പുരുഷസൂക്തഹോമം തന്നെയാകുന്നു "പുത്രകാമേഷ്ടി" എന്നത്. ഇതിലെ ഓരോ മന്ത്രത്തിന്നും പ്രത്യേകം പ്രത്യേകം ഋഷി, ഛന്ദസ്സ്, ദേവത മുതലായവയുള്ളതും മററും അനുബന്ധമായിചേർത്ത പട്ടികയിൽ കാണാം. (ഭാഗം xiv - xv)

"പുരുഷ"ൻെറ മഹിമയെപ്പററി പറയുന്ന സൂക്തമാകയാൽ 'പുരുഷസൂക്ത'മെന്നു പറയപ്പെടുന്നു.

ദ്വാവിമൌ പുരുഷൌ ലോകേ ക്ഷരശ്ചാക്ഷര ഏവ ച
ക്ഷരഃ സർവ്വാണി ഭൂതാനി കൂടസ്ഥോഽക്ഷര ഉച്യതേ
ഉത്തമഃ പുരുഷസ്ത്വന്യഃ പരമാത്മേത്യുദാഹൃതഃ
യോ ലോകത്രയമാവിശ്യ ബിഭർത്ത്യവ്യയ ഈശ്വരഃ

(ഗീത XV. 16, 17)

എന്നിങ്ങിനെ 'പരമാത്മാവ്', 'പുരുഷോത്തമൻ', എന്ന് ഗീതയിലും,

"ഭൂഃ പാദൌ യസ്യ നാഭിർവിയദസുരനില-
ശ്ചന്ദ്രസൂര്യൌ ച നേത്രേ
കർണ്ണാവാശാഃ ശിരോ ദ്യൌർ മുഖമപി ദഹനോ
യസ്യ വാസ്തേയമബ്ധിഃ
അന്തഃസ്ഥം യസ്യ വിശ്വം സുരനരഖഗഗോ-
ഭോഗി ഗന്ധർവ്വദൈത്യൈ-
ശ്ചിത്രം രംരമ്യതേ തം ത്രിഭുവനവപുഷം
വിഷ്ണുമീശം നമാമി"

എന്നിങ്ങിനെ വിഷ്ണുസഹസ്രനാമധ്യാനത്തിലും മററും പറയപ്പെടുന്ന വിഷ്ണുവാകുന്ന, പരമപുരുഷൻ തന്നെയാകുന്നു ഈ "പുരുഷൻ."

ഇതിൽ വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്ന പുരുഷസൂക്തം കൃഷ്ണയജുർവേദത്തിലെ 18 മന്ത്രങ്ങളാകുന്നു. ആദ്യത്തെ 5 മന്ത്രങ്ങളിൽ പുരുഷന്റെ ദേശകാലവസ്തു വ്യാപകത്വം, പ്രപഞ്ചാതീതത്വം എന്നവയും, വിരാട്ടാകുന്ന ബ്രഹ്മാണ്ഡം, തദഭിമാനിയായ വിരാട് പുരുഷൻ, വ്യഷ്ടിശരീരങ്ങൾ, ജീവന്മാർ എന്നവയുടെ സൃഷ്ടിയും പറയപ്പെടുന്നു. പിന്നീട്ടുള്ള 13 മന്ത്രങ്ങളിൽ ആദിജീവനാകുന്ന ഹിരണ്യഗർഭൻ തന്റെ ഇന്ദ്രിയാഭിമാനി ദേവതകളെ ഋത്വിക്കുകളായും തന്റെ വിരാട് ശരീരത്തെ ഹവിസ്സായും സങ്കല്പിച്ച് പരമപുരുഷന്റെ പ്രീതിക്കായി ചെയ്തതായ സൃഷ്ടിയജ്ഞം പറയപ്പെടുന്നു. തന്മൂലമാണ് ജഗത്സൃഷ്ടി നടക്കുന്നത്.

ഈ സൃഷ്ടിയജ്ഞത്തിൽനിന്നു നമുക്ക് ഗ്രഹിപ്പാനുള്ളതെന്തെന്നാൽ, "തേന ത്യക്തേന ഭുഞ്ജീഥാഃ," (ഈശാവാസ്യ. ഉപ. I. i) എന്നു പറയപ്പെട്ടപ്രകാരം, സർവ്വേശ്വരനാൽ നമുക്ക് നൽകപ്പെട്ടവയെ, ജഗദ്രൂപത്തിൽ–ഇതരജീവജാലങ്ങളുടെ രൂപത്തിൽ

—വർത്തിക്കുന്ന ഈശ്വരന്നായ്ത്തന്നെ യജ്ഞരൂപത്തിൽ നൽകി, തന്മൂലം നാം അനുഭവിക്കേണമെന്നുള്ള /വിശിഷ്ടമായ തത്വമാകുന്നു. ഇതിനാൽ തന്നെയാകുന്നു, ദേവയജ്ഞം, പിതൃയജ്ഞം മുതലായ പഞ്ചമഹായജ്ഞങ്ങൾ നിത്യകർമ്മങ്ങളായി ശാസ്ത്രങ്ങളിൽ വിധിക്കപ്പെട്ടിരിക്കുന്നത്. ഈ തത്വത്തെത്തന്നെയാണ് ഗീതയിലും "സഹയജ്ഞാഃ പ്രജാഃ സൃഷ്ട്വാ പുരോവാച പ്രജാപതിഃ , അനേന പ്രസവിഷ്യധ്വം ഏഷ വോऽസ്ത്വിഷ്ടകാമധുക്," III. 10 എന്ന് ഭഗവാൻ അരുളിച്ചെയ്യുന്നത്.

ഈ പുരുഷസൂക്തമാകുന്ന 12-ാമത്തെ അനുവാകത്തിന്ന അടുത്തതായ 13-ാമത്തെ അനുവാകമാകുന്നു, "അദ്ഭ്യഃ സംഭൃതഃ" എന്ന തുടങ്ങുന്നവയായ "പുരുഷസൂക്തം, ഉത്തരാനുവാകം", എന്ന ഏഴ് മന്ത്രങ്ങൾ. ഈ രണ്ടു അനുവാകങ്ങളുടേയും ദ്രഷ്ടാവ് നാരായണ ഋഷിയാകയാൽ ഇതിനെ "ഉത്തരനാരായണം" എന്നും പറയാറുണ്ട്. ഈ മന്ത്രങ്ങളും വിരാട്പുരുഷന്റെ ഉത്പത്തിയേയും മററും പറയുന്നവയാകുന്നു.

സർവ്വ പ്രപഞ്ചത്തിന്നും ഉപാദാനകാരണമായും നിമിത്തകാരണമായും ഉള്ള പരമപുരുഷനെ അറിയുന്നവനായി ഉപാസിക്കുന്നവന്, "തമേവം വിദ്വാനമൃത ഇഹ ഭവതി." പു. സൂ. 17, എന്ന വാക്യപ്രകാരം, ഈ മനുഷ്യജന്മത്തിൽത്തന്നെ അമൃതത്വം സിദ്ധിക്കുന്നു എന്ന് പുരുഷസൂക്തം ഉപദേശിക്കുന്നു. അതേ പ്രകാരംതന്നെ, "അണോരണീയാൻ മഹതോ മഹീയാൻ ആത്മാऽസ്യ ജന്തോർ നിഹിതോ ഗുഹായാം," കഠോപനിഷത്ത് 2. 20, എന്ന വാക്യപ്രകാരം മഹത്തായവയിലുംവെച്ച് മഹത്തായ പരമാത്മാവുതന്നെയാകുന്ന ഹൃദയകമലത്തിലെ ഗുഹ എന്നും പറയപ്പെടുന്നതായ ബുദ്ധിയിൽ വിലസുന്ന ജീവാത്മാവ്, എന്ന പറയപ്പെട്ടതിനെഅനുസരിച്ച്, ആ ജീവാത്മാവായ പരമപുരുഷന്റെ ഉപാസനയാകുന്ന ദഹരോപാസനയേയും, ഉപാസനാസ്ഥാനത്തേയും മററും വിവരിക്കുന്ന മന്ത്രങ്ങളാകുന്ന "സഹസ്രശീർഷം ദേവം" എന്നിത്യാദിയായി തുടങ്ങുന്ന "നാരായണസൂക്തം." രണ്ടു ഉപാസനകൾക്കും ജീവന്മുക്തിയാകുന്ന ഒരേ ഫലംതന്നെയാകുന്നു എന്നും ബോധിക്കേണ്ടതാണ്.

ഇതിന്ന് അടുത്തവയായി ശ്രീ, ഭൂമി, ദുർഗ്ഗാ എന്ന പരമപുരുഷന്റെ ശക്തിരൂപത്തിലുള്ള ദേവതകളുടെ സൂക്തങ്ങളും, ഭഗൻ

എന്ന ആദിത്യനെ പ്രധാനമായി സ്തുതിക്കുന്ന "ഭാഗ്യസൂക്ത"വും, ക്ഷേത്രങ്ങളിലും നിത്യപാരായണത്തിലും മററും ജപിച്ചുവരാറുള്ളതിനാൽ ഇവയേയും അന്വയാത്ഥവിവരണാദിസഹിതം ഇതിൽ ചേത്തിട്ടുണ്ടു്.

എട്ടാമതായി ചേത്തിട്ടുള്ള "യോദേവാനാം," എന്നിത്യാദിയായ എട്ടു മന്ത്രങ്ങൾ, നാരായണസൂക്തത്തിനു മുമ്പുള്ള അനുവാകത്തിലെ ഒടുവിലത്തെ മന്ത്രങ്ങളാകുന്നു. ഇവയിൽ ബ്രഹ്മതത്വം, ആത്മലബ്ധിക്കുള്ള സാധനങ്ങൾ, ദഹരോപാസന എന്നവ സംക്ഷേപമായി പറയപ്പെടുന്നു.

"പഞ്ചശാന്തി" എന്ന മന്ത്രങ്ങൾ അധ്യയനാരംഭത്തിലും ഒടുവിലും, മററും താപത്രയനിവത്തകമായി ജപിച്ചുവരാറുള്ളതാകുന്നു.

ഈ പുസ്തകത്തിന്നു് അനർഘവും, അത്യന്തസാരവത്തും, സമുചിതവും ആയ ഒരു അവതാരിക സസന്തോഷം എഴുതിത്തന്നു് ഞങ്ങളെ പ്രോത്സാഹിപ്പിച്ച മാന്യനും, പാശ്ചാത്യവും പൗരസ്ത്യവുമായ സാഹിത്യത്തിലും ശാസ്ത്രങ്ങളിലും ഒരുപോലെ വിദഗ്ദ്ധനും സുപ്രസിദ്ധനും ആയ റിട്ടയർഡ് ഡിസ്ട്രിക്ട് ജഡ്ജ് 'വിദ്യാപ്രകാശ', 'ജ്ഞാനഭാസ്കര', ദിവാൻ ബഹദൂർ ബ്രഹ്മശ്രീ കെ. എസ്. രാമസ്വാമി ശാസ്ത്രികൾ അവർകൾക്കു് ഞങ്ങളുടെ അകൈതവമായ കൃതജ്ഞതയെ ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു.

വളരെ ചുരുങ്ങിയ സമയത്തിൽ അതി ജാഗ്രതയോടുകൂടി ഈ പുസ്തകത്തെ ഭംഗിയായും വൃത്തിയായും അച്ചടിച്ചുതന്ന 'ജനതാ പ്രസ്സ്' ഭാരവാഹികളോടും ഞങ്ങളുടെ ഹാദ്ദമായ നന്ദിയെ രേഖപ്പെടുത്തുന്നു.

G. S. Srinivasa Iyer

മദ്രാസ്,
22-3-1961.

**ജി. എസ്സ്. ശ്രീനിവാസയ്യർ**

# പുരുഷസൂക്തജപാംഗന്യാസാദി

അസ്യ ശ്രീ പുരുഷസൂക്തമഹാമന്ത്രസ്യ അന്തര്യാമീ ഭഗവാൻ നാരായണ ഋഷിഃ, ആദ്യാഃ പഞ്ചദർചഃ അനുഷ്ടുഭഃ, അന്ത്യാസ്തു ത്രിഷ്ടുഭഃ, ശ്രീ ഭൂമിസമേത ശ്രീ മഹാവിഷ്ണുർദേവതാ, "പുരുഷ ഏവേ"തി ബീജം, "നാന്യഃ പന്ഥാ" ഇതി ശക്തിഃ, "ഏതാ വാനസ്യേ"തി കീലകം, ശ്രീ ഭൂമീസമേത ശ്രീമഹാവിഷ്ണു പ്രീത്യർത്ഥേ ജപേ വിനിയോഗഃ —

***കരന്യാസഃ :—***

ഓം ഭൂഃ അംഗുഷ്ഠാഭ്യാം നമഃ
ഓം ഭുവഃ തർജനീഭ്യാം നമഃ
ഓം സുവഃ മദ്ധ്യമാഭ്യാം നമഃ
ഓം മഹഃ അനാമികാഭ്യാം നമഃ
ഓം ജനഃ കനിഷ്ഠികാഭ്യാം നമഃ
ഓം തപഃ ഓം സത്യം കരതലകരപൃഷ്ഠാഭ്യാം നമഃ

***അംഗന്യാസഃ :—***

ഓം ഭൂഃ ഹൃദയായ നമഃ
ഓം ഭുവഃ ശിരസേ സ്വാഹാ,
ഓം സുവഃ ശിഖായൈ വഷട്.
ഓം മഹഃ കവചായ ഹൂം
ഓം ജനഃ നേത്രത്രയായ വൌഷട്
ഓം തപഃ ഓം സത്യം അസ്ത്രായ ഫട്

ഓം ഭൂർഭുവസ്സുവരോം ഇതി ദിഗ്ബന്ധഃ

***ധ്യാനം :—***

**ഗോക്ഷീരാഭം പുണ്ഡരീകായതാക്ഷം**
**ചക്രാബ്ജാഭ്യാം ശംഖകൌമോദകീഭ്യാം**
**ശ്രീ ഭൂമിഭ്യാ മാസ്ഥിതം യോഗപീഠേ**
**വന്ദേ വിഷ്ണും പുരുഷം പൂർണരൂപം**

***ഷോഡശോപചാരാഃ :—***

ലം പൃഥിവ്യാത്മനേ ഗന്ധം കല്പയാമി
ഹം ആകാശാത്മനേ പുഷ്പാണി സമർപ്പയാമി
യം വായ്വാത്മനേ ധൂപം ആഘ്രാപയാമി
രം വഹ്ന്യാത്മനേ ദീപം ദർശയാമി
വം അമൃതാത്മനേ അമൃതോപഹാരം നിവേദയാമി
സം സർവ്വാത്മനേ സർവ്വോപചാരാൻ സമർപ്പയാമി.

# പുരുഷസൂക്തസ്യ ഋഷിച്ഛന്ദോദേവതാദി

| | മന്ത്രം | ഋഷി | ഛന്ദസ്സ് | ദേവതാ | പൂജോപചാരം |
|---|---|---|---|---|---|
| 1 | സഹസ്രശീഷാ പുരുഷഃ | ബൃഹസ്പതിഃ | അനുഷ്ടുപ് | മത്സ്യമൂർത്തിഃ | ആവാഹനം |
| 2 | പുരുഷ ഏവ വേദം സർവ്വം | മനുഃ | ,, | കൂർമ്മമൂർത്തിഃ | ആസനം |
| 3 | ഏതാവാനസ്യ മഹിമാ | ദക്ഷഃ | ,, | വരാഹമൂർത്തിഃ | പാദ്യം |
| 4 | ത്രിപാദൂർദ്ധ്വ ഉദൈത് പുരുഷഃ | ശൌനകഃ | ,, | നൃസിംഹമൂർത്തിഃ | അർഘ്യം |
| 5 | തസ്മാദ്വിരാഡജായത | അത്രിഃ | ,, | വാമനഃ | ആചമനീയം |
| 6 | യത് പുരുഷേണ ഹവിഷാ | മുദ്ഗലഃ | ,, | പരശുരാമഃ | മധുപർകം |
| 7 | സപ്താസ്യാസൻ പരിധയഃ | ശാതാതപഃ | ,, | ശ്രീരാമഃ | സ്നാനം |
| 8 | തം യജ്ഞം ബർഹിഷി പ്രൌക്ഷൻ | വസിഷ്ഠഃ | ,, | ബലഭദ്രഃ | വസ്ത്രോത്തരീയം |
| 9 | തസ്മാദ്യജ്ഞാത്...സംഭൃതം പൃഷദാജ്യം | യാജ്ഞവൽക്യഃ | ,, | ശ്രീകൃഷ്ണഃ | യജ്ഞോപവീതം |
| 10 | തസ്മാദ്യജ്ഞാത്... ഋചസ്സാമാനി ജജ്ഞിരേ | നാരദഃ | ,, | ഖഡ്ഗി | ഗന്ധാക്ഷത |
| 11 | തസ്മാദശ്വാ അജായന്ത | ഗൌതമഃ | ,, | ശ്രീവല്ലഭഃ | പുഷ്പം (അച്ചന) |
| 12 | യത് പുരുഷം വ്യദധുഃ | ഭരദ്വാജഃ | ,, | ഹരിഃ | ധൂപം |
| 13 | ബ്രാഹ്മണോƽസ്യ മുഖമാസീത് | ശുക്രഃ | ,, | ശൌരിഃ | ദീപം |
| 14 | ചന്ദ്രമാ മനസോ ജാതഃ | ഗർഗ്ഗഃ | ,, | അച്യുതഃ | നൈവേദ്യം |
| 15 | നാഭ്യാ ആസീദന്തരിക്ഷം | ഉശനാ | ,, | ധരണീധരഃ | കർപ്പൂരതാംബൂലം |
| 16 | വേദഹമേതം പുരുഷം മഹാന്തം | അംഗിരാ | ത്രിഷ്ടുപ് | ജനാർദ്ദനഃ | നീരാജനം |
| 17 | ധാതാ പുരസ്താദ്യമുദാജഹാര | വേദവ്യാസഃ | ,, | ഹൃഷീകേശഃ | പ്രദക്ഷിണനമസ്കാരം |
| 18 | യജ്ഞേന യജ്ഞമയജന്ത ദേവാഃ | പരാശരഃ | ,, | മാധവഃ | മന്ത്രപുഷ്പം (അഥവാ ഉദ്വാസനം) |

# ശാന്തി പാഠം

തച്ഛം യോരാവൃണീമഹേ

ഗാതും യജ്ഞായ

ഗാതും യജ്ഞപതയേ

ദൈവീ സ്വസ്തിരസ്തു നഃ

സ്വസ്തിർമാനുഷേഭ്യഃ

ഊർധ്വം ജിഗാതു ഭേഷജം

ശം നോ അസ്തു ദ്വിപദേ

ശം ചതുഷ്പദേ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

[വ്യാഖ്യാനം : പഞ്ചശാന്തിയിൽ 5-ാമത്തെ മന്ത്രം 101-ാം ഭാഗത്തിൽ ചേർത്തിട്ടുള്ളതു നോക്കുക.]

ഓം ശ്രീ പുരുഷോത്തമായ നമഃ
ഓം നമോ നാരായണായ



# പുരുഷസൂക്തം

സഹസ്രശീർഷാ പുരുഷഃ
സഹസ്രാക്ഷഃ സഹസ്രപാത്
സ ഭൂമിം വിശ്വതോ വൃത്വാ
അത്യതിഷ്ഠദ്ദശാംഗുലം 1

[അവതാരിക:- ഈ ഒന്നാമത്തെ മന്ത്രത്തിൽ പരമപുരുഷൻെറ ദേശവ്യാപകത്വവും സർവ്വാധിഷ്ഠാനരൂപത്വവും പറയപ്പെടുന്നു.]

**പുരുഷഃ,** (സർവ്വപ്രാണിസമഷ്ടിരൂപനും ബ്രഹ്മാണ്ഡമാകുന്ന ശരീരത്തോടുകൂടിയവനുമായ വിരാട്പുരുഷനെന്ന സഗുണരൂപത്തിൽ അവഭാസിക്കുന്നവനായ) സാക്ഷാൽ പരമാത്മാവായ പരമപുരുഷൻ,

**സഹസ്രശീർഷാ,** (സർവ്വവ്യഷ്ടിശരീരങ്ങളും ജീവന്മാരും ആ സമഷ്ടിരൂപനായ വിരാട്പുരുഷങ്കൽ അന്തർഭവിച്ചവരാകയാൽ, എല്ലാ അന്തഃകരണങ്ങൾക്കും ഉപലക്ഷണമായ) അസംഖ്യം ശിരസ്സുകളാർന്നവനും,

**സഹസ്രാക്ഷഃ,** (സർവ്വജ്ഞാനേന്ദ്രിയങ്ങൾക്കും ഉപലക്ഷണമായ) അസംഖ്യം നേത്രങ്ങളാർന്നവനും,

**സഹസ്രപാത്;** (സർവ്വകർമ്മേന്ദ്രിയങ്ങൾക്കും ഉപലക്ഷണമായ) അനന്തം പാദങ്ങളാർന്നവനും — (അതായത്, അചേതനങ്ങളായ ആ ഇന്ദ്രിയാദികളെ ചേതനരൂപത്തിൽ അധിഷ്ഠാനം ചെയ്ത് പ്രവർത്തിപ്പിക്കുന്നവനും) ആകുന്നു;

| | |
|---|---|
| സഃ | അപ്രകാരമുള്ള പരമപുരുഷൻ |
| ഭൂമിം | ദൃശ്യാദൃശ്യങ്ങളായ സർവ്വ പ്രപഞ്ചത്തേയും |
| വിശ്വതഃ വൃത്വാ, | (ഘടം മുതലായവസ്തുക്ക് മൃത്ത്–മണ്ണ്–എന്നപോലെ സർവ്വത്തിന്നും ഉപാദാനകാരണമായും, സർപ്പബുദ്ധിക്ക് അധിഷ്ഠാനമായ രജ്ജു–കയറ്–എന്നപോലെ ക്ഷേത്രരൂപമായ സർവ്വപ്രപഞ്ചത്തിന്നും ക്ഷേത്രജ്ഞനാകുന്ന അധിഷ്ഠാനത്തിന്റെ രൂപത്തിൽ സത്താസ്ഫൂർത്തിയെ–അതായത് ഇത് വാസ്തവത്തിൽ ഉള്ളത് എന്ന ബോധത്തെ–നൽകുന്നവനായി അധ്യാസസംബന്ധത്തോടു കൂടിയും) സർവ്വത്ര വ്യാപിച്ച്, |
| ദശാംഗുലം അത്യതിഷ്ഠത്. | (അപ്രകാരമുള്ള സർവ്വപ്രപഞ്ചത്തേയും അതിക്രമിച്ച്, സ്വസ്വരൂപത്തിൽ തന്നെ അവസ്ഥിതനായി) പത്തംഗുലപ്രമാണം—അതായത് പ്രപഞ്ചത്തിന്ന് ബാഹ്യത്തിലും എങ്ങും—കടന്നും സ്ഥിതി ചെയ്യുവനായി വർത്തിക്കുന്നു. |

[കുറിപ്പ്: "ദശാംഗുലം അത്യതിഷ്ഠത്", എന്നത് പത്തു വിരലുകൾകൊണ്ടും എണ്ണി കണക്കാക്കുവാൻ കഴിവില്ലാത്ത ദൂരത്തോളം സ്ഥിതിചെയ്യുന്ന എന്ന അർത്ഥത്തിൽ പരമപുരുഷന്റെ വലിപ്പത്തേയും — മഹത്വത്തേയും —, നാഭിയിൽനിന്ന് പത്തംഗുലം ഉപരിയായുള്ള ഹൃദയകമലത്തിൽ (അനാഹതചക്രത്തിൽ) ശരീരത്തിലെങ്ങും വ്യപിച്ചുകൊണ്ട് സ്ഥിതിചെയ്യുന്ന എന്നുള്ള അർത്ഥത്തിൽ പരമപുരുഷന്റെ അണുത്വത്തെയും, സൂചിപ്പിക്കുന്നു. 'ഭൂമി' എന്നതിന്ന് പ്രപഞ്ചം എന്നും ശരീരം എന്നും അർത്ഥം.]

പുരുഷ ഏവേദം സർവ്വം
യദ്ഭൂതം യച്ച ഭവ്യം
ഉതാമൃതത്വസ്യേശാനഃ
യദന്നേനാതിരോഹതി 2

[അവതാരിക:- ഈ മന്ത്രത്തിൽ പരമപുരുഷൻെറ കാലവ്യാപകത്വവും മോക്ഷപ്രദത്വവും പറയപ്പെടുന്നു.]

| | |
|---|---|
| ഇദം സർവ്വം | ഇപ്പോൾ വർത്തിക്കുന്നതായ (സ്ഥാവരജംഗമാത്മകമായ) സർവ്വപ്രപഞ്ചവും, |
| പുരുഷഃ ഏവ ; | (മുൻപറയപ്പെട്ട പ്രകാരം പുരുഷനാൽ ഉപാദാനകാരണ രൂപത്തിലും അധിഷ്ഠാതൃരൂപത്തിലും വ്യാപിക്കപ്പെട്ടതെന്ന കാരണത്താൽ, രജ്ജുവിൻെറ വിവർത്തമാകുന്ന സർപ്പത്തിന്നു് രജ്ജു മാത്രത്വമേ ഉള്ളൂ എന്നപോലെ, പരമാർത്ഥവസ്തുവാകുന്ന പുരുഷങ്കൽ അധ്യാസസംബന്ധത്തോടുകൂടി വർത്തിക്കുന്നതായി ആ പുരുഷൻെറ വിവർത്തം മാത്രമാകയാൽ) ആ പരമപുരുഷൻ മാത്രമാകുന്നു; |
| യത് ഭൂതം യത് ഭവ്യം ച ; | അപ്രകാരം തന്നെ ഭൂതകാലത്തിലുണ്ടായിരുന്നതും ഇനി ഭവിപ്പാൻ പോകുന്നതും എല്ലാം പുരുഷൻ തന്നെ ; |
| ഉത, | എന്നുതന്നേയല്ല, |
| അന്നേന | (ഈ പരമപുരുഷൻ, പ്രാണികൾക്കു് അനുഭവിപ്പാനുള്ള) അന്നാദിയായ സർവ്വ ഭോഗ്യപദാർത്ഥത്തേ നിമിത്തമാക്കിക്കൊണ്ടു് |
| അതിരോഹതി യത്, | (സങ്കല്പരൂപമായ സ്വശക്തിയാൽ, അവാങ്മനസഗോചരമായ തൻെറ സത്യാവസ്ഥയാകുന്ന) കാരണാവസ്ഥയെ അതി |

| | |
|---|---|
| | ക്രമിച്ച് (ജഗദ്രൂപമായ) കാര്യാവസ്ഥയെ കൈക്കൊള്ളുന്ന എന്നുള്ളതിനാൽ, |
| അമൃതത്വസ്യ ഈശാനഃ | (ജീവന്മാർക്ക് അവരവരുടെ കർമ്മഫലങ്ങളെ അനുസരിച്ച് സ്വർഗ്ഗമോക്ഷാദിയായ) അമൃതത്വത്തെ പ്രദാനം ചെയ്യുന്നതിന്നും അധികാരിയായിരിക്കുന്നു. |

[കുറിപ്പ്:– പുരുഷൻ ജീവന്മാർക്ക് ഭോഗമോക്ഷാദിയെ കൊടുക്കുന്നതിന്നായിട്ടാകുന്നു ജഗത്സ്വരൂപത്തെ സ്വസങ്കല്പത്താൽ കൈക്കൊള്ളുന്നത്. എന്നാൽ ഈ ജഗത്ത് പരമപുരുഷന്റെ പാരമാർത്ഥികരൂപമല്ല, എന്നും ധരിക്കേണ്ടതാകുന്നു.]

**ഏതാവാനസ്യ മഹിമാ**
**അതോ ജ്യായാംശ്ച പൂരുഷഃ**
**പാദോഽസ്യ വിശ്വാഭൂതാനി**
**ത്രിപാദസ്യാമൃതം ദിവി** 3

[അവതാരിക:– ഇതിൽ പരമപുരുഷന്റെ മഹിമയും വാസുദേവസങ്കർഷണ പ്രദ്യുമ്നാനിരുദ്ധാത്മകമായ ചതുർവ്യൂഹവും പറയപ്പെടുന്നു.]

| | |
|---|---|
| ഏതാവാൻ | (ഭൂതഭവിഷ്യദ്വർത്തമാനകാലങ്ങളേയും വ്യാപിച്ചതായ സ്ഥാവരജംഗമാത്മകവും മർത്ത്യാമർത്ത്യാദിയും ആയ) ഇപ്പറയപ്പെട്ടതായ ജഗത്താസകലം |
| അസ്യ മഹിമാ ; | ഈ പരമപുരുഷന്റെ (സ്വസാമർത്ഥ്യജനിതമായ) വിഭൂതിയാകുന്നു; (ഇത് പുരുഷന്റെ വാസ്തവസ്വരൂപമായതല്ല); |
| പൂരുഷഃ | (സ്വസ്വരൂപസ്ഥിതനായ) പുരുഷൻ |
| അതഃ | (തന്റെ വിഭൂതിവിശേഷമായി കാര്യവർഗ്ഗമാകുന്ന ജഗത്തിന്റെ രൂപത്തിലുള്ള) ഇതിനെക്കാളും |
| ജ്യായാൻ ; | അത്യധികം മഹിമയേറിയവനാകുന്നു; |

| | |
|---|---|
| വിശ്വാഭൂതാനി | (ഏപ്രകാരമെന്നാൽ, കാലത്രയവൎത്തിയായും ചരാചരാത്മകമായും ഉള്ള മുൻപറയപ്പെട്ട ഭഗവദ്വിഭൂതി മാത്രങ്ങളായ) സർവ്വഭൂതജാലങ്ങളും |
| അസ്യ | (ചതുർവ്യൂഹരൂപിയായ) ഈ പരമപുരുഷന്റെ |
| പാദഃ ; | (അനിരുദ്ധനാരായണ സ്വരൂപമെന്നും അവിദ്യാപാദമെന്നും പറയപ്പെടുന്ന ആദ്യത്തേതായ) കാലംശം മാത്രമാകുന്നു; |
| അസ്യ ത്രിപാത് | ഈ പുരുഷന്റെ (മായാശബളിതമല്ലാത്തതും, വിദ്യാപാദം, ആനന്ദപാദം, തുരീയപാദം, എന്നവയായുള്ളതും, ചതുർവ്യൂഹത്തിൽ പ്രദ്യുമ്നസങ്കർഷണവാസുദേവാഖ്യങ്ങളായുള്ളതും ആയ) ബാക്കി മൂന്നു പാദവും, |
| അമൃതം | (സർവ്വ കാലത്തിലും ഷഡ്വികാര രഹിതമായി, ദേശകാലവസ്തുപരിച്ഛേദ്യമായി) ശാശ്വതസത്തയോടു കൂടിയതായി |
| ദിവി. | ("തദ്വിഷ്ണോഃ പരമം പദം," എന്നിത്യാദിയായി ശ്രുതികളിൽ ആദിനാരായണ പരബ്രഹ്മരൂപനായ പരമാത്മാവിന്റെ നിത്യവൈകുണ്ഠമെന്നു് പറയപ്പെടുന്നതും, നിരതിശയാഖണ്ഡാനന്ദാമിത ദിവ്യതേജോരാശിയായുമുള്ള) ദ്യോതനാത്മകമായ സ്വപ്രകാശരൂപത്തിൽ അവസ്ഥിതി ചെയ്യുന്നു. |

[കുറിപ്പ്:- ബ്രഹ്മമെന്നതു്, "സത്യം ജ്ഞാനമനന്തം ബ്രഹ്മ", എന്നിത്യാദി ശ്രുതിവാക്യങ്ങൾ പ്രകാരം അനന്തമായതാകയാൽ,—വാക്കിനും മനസ്സിനും അതീതമായതാകയാൽ,—ഇത്രയെന്നു് കണക്കാക്കപ്പെടാവുന്നതല്ലാത്തതുകൊണ്ടു്, ഈ മന്ത്രത്തിൽ "കാലംശം" എന്നു പറയപ്പെട്ടതു്, ബ്രഹ്മത്തെ അപേക്ഷിച്ചു് ജഗത്തു് സ്വല്പമായ ഒരംശം മാത്രമാകുന്നു, എന്ന അൎത്ഥത്തിൽ ഗ്രഹിക്കേണ്ടതാകുന്നു. (സായണ ഭാഷ്യം)

**ത്രിപാദൂർദ്ധ്വ ഉദൈത് പുരുഷഃ**
**പാദോ ऽസ്യേഹാഭവാത് പുനഃ**
**തതോ വിഷ്വങ് വ്യക്രാമത്**
**സാശനാനശനേ അഭി. 4**

[അവതാരിക:- ഈ മന്ത്രത്തിൽ അനിരുദ്ധനാകുന്ന പാദനാരായണന്റെ വൈഭവം പറയപ്പെടുന്നു.]

ത്രിപാത് പുരുഷഃ — (മായ, കാലം, കർമ്മം, മുതലായവയ്ക്ക് അതീതനും, നിർവ്വികാര നിത്യപരം ജ്യോതിഃ സ്വരൂപനും ആയ) മുക്കാലംശമായ സംസാരസ്പർശരഹിതനായ യാതൊരു പരമപുരുഷൻ,

ഊർദ്ധ്വഃ — (അവിദ്യാകാലകർമ്മാദിയായും, ജഗത്തിൽ അറിയപ്പെടുന്നവയായും ഉള്ള) എല്ലാ ഗുണദോഷങ്ങളുടേയും സ്പർശലേശമില്ലാത്തവനായി,

ഉദൈത്, — ("പരമേ വ്യോമൻ" എന്നു പറയപ്പെട്ടതായ) ഉത്കൃഷ്ടസ്ഥാനത്തിൽ, അചിന്ത്യ മഹിമയോടുകൂടി വർത്തിച്ചുവോ,

അസ്യ പാദഃ — അപ്രകാരമുള്ള പരമപുരുഷന്റേതായ,— ("വിഷ്ടഭ്യാഹമിദം കൃത്സ്നമേകാംശേന സ്ഥിതോ ജഗത്,"-ഈ ജഗത്തിനെ മുഴുവനും എന്റെ ഒരു അംശത്താൽ മാത്രം വ്യാപിച്ച് അധിഷ്ഠാനം ചെയ്ത് ഞാൻ സ്ഥിതി ചെയ്യുന്നു-ഗീത. X 42; "തേനേദം പൂർണ്ണം പുരുഷേണ സർവ്വം, തതോയദുത്തരതരം തദരൂപമനാമയം," ശ്വേതാശ്വതര ഉപ. iii 9; എന്നിത്യാദി വാക്യപ്രകാരം പറയപ്പെട്ടതും, അവിദ്യാ ശബളവും, ജഗത്സ്വരൂപത്തിൽ

| | |
|---|---|
| | പരിണമിക്കുന്നതും ആയ, ഏററവും ചുവട്ടിലുള്ളതായ)—കാലംശം |
| സാശനാനശനേ അഭി | (ഭോജനാദിയായുള്ള വ്യവഹാരങ്ങളോട്ടു കൂടിയതായ) ചേതനാത്മകവും, (അപ്രകാരമുള്ള വ്യവഹാരമില്ലാത്ത ഗിരികൾ, നദികൾ മുതലായുള്ള) അചേതനസ്വരൂപവും ആയുള്ളവയെ ഉദ്ദേശിച്ച്— (അതായത്, ചേതനാചേതനാത്മകമായ ജഗത്തിൻെറ സ്വരൂപമാകുമാറ്)— |
| തതഃ | ('ഊർധ്വഃ' എന്ന മുൻപറയപ്പെട്ടതായ ഗുണ ദോഷ സ്പർശ ലേശ മില്ലാത്തതായ) ആ നിജാവസ്ഥയിൽ നിന്നും |
| ഇഹ | ഈ മായാവസ്ഥയിലേയ്ക്കു |
| വിഷ്വക് വ്യക്രാമത് | വിവിധമായുള്ള (ദേവതിര്യങ് മനുഷ്യ, സ്ഥാവരാദിയായ) രൂപത്തിൽ വ്യാപിക്കുന്നതായി, |
| പുനഃ ആഭവാത്. | (സ്വസങ്കല്പമാത്രത്താൽ ഉത്പത്തിലയാവസ്ഥകളെ പ്രാപിക്കുന്നതായും) വീണ്ടും വീണ്ടും ആഗമിച്ചതായിരിക്കുന്നു. |

**തസ്മാദ്വിരാഡജായത**
**വിരാജോ അധി പൂരുഷഃ**
**സ ജാതോ അത്യരിച്യത**
**പശ്ചാദ്ഭൂമിമഥോ പുരഃ** 5

[അവതാരിക:- ഈ മന്ത്രത്തിൽ "വിഷ്വങ് വ്യക്രാമത്" എന്നു പറയപ്പെട്ടതിനെ വിവരിച്ചുകൊണ്ട് വിരാട്ശരീരം, വിരാട്പുരുഷൻ, ജീവന്മാർ, ദേഹാദി, എന്നിങ്ങിനെയുള്ള

സമഷ്ടിയും വ്യഷ്ടിയും ആയ പ്രകൃതിപുരുഷസൃഷ്ടികൾ പറയപ്പെടുന്നു.]

| | |
|---|---|
| തസ്മാത് | (അനിരുദ്ധനാരായണനെന്നു പറയപ്പെട്ട) ആ ആദിപുരുഷങ്കൽ നിന്നും |
| വിരാട് | ബ്രഹ്മാണ്ഡരൂപമായ സമഷ്ടിശരീരം |
| അജായത ; | ഉളവായി ; |
| വിരാജഃ അധി | ആ സമഷ്ടിശരീരത്തെ അധികരണം (അതായത് ആധാരം) ആക്കിക്കൊണ്ട് |
| പുരുഷഃ ; | (തദഭിമാനിയായ സമഷ്ടിജീവസ്വരൂപനായ) വിരാട്പുരുഷനാകുന്ന ഹിരണ്യഗർഭൻ ജാതനായി ; |
| ജാതഃ സഃ | (ഇപ്രകാരം) ജാതനായ ആ വിരാട് പുരുഷൻ |
| അത്യരിച്യത ; | തന്റെ സ്വരൂപാതിരേകത്തെ പ്രാപിച്ചു; (അതായത്, ദേവമനുഷ്യതിര്യഗാദിയായ വിവിധ ജീവസ്വരൂപത്തെ കയ്ക്കൊണ്ടവനായി സമൃദ്ധകായനായി ഭവിച്ചു); |
| പശ്ചാത് | (ഈ ജീവസൃഷ്ടികൾക്ക്) പിന്നെ |
| ഭൂമിം, | ഭൂമിയേയും, |
| അഥോ പുരഃ | അതിനുശേഷം (ജീവന്മാർക്ക് ആധാരമായുള്ള) ശരീരങ്ങളേയും സൃഷ്ടിച്ചു. |

[കുറിപ്പ്:— "വിരാട"—വിവിധം രാജന്തേ വസ്തൂനി അത്ര ഇതി (പദാർത്ഥങ്ങൾ വിവിധമായി ഇതിൽ വിളങ്ങുന്നു) എന്നതുകൊണ്ട് "വിരാട"; "പൂര്യന്തേസപ്തഭിർധാതുഭിരിതി പുരഃ", സപ്തധാതുക്കളെക്കൊണ്ട് ഇത് പൂരിപ്പിക്കപ്പെടുന്നു എന്നതുകൊണ്ട് "പൂഃ" "പുരം" എന്നതിന്നു "ശരീരം" എന്നർത്ഥം]

**യത് പുരുഷേണ ഹവിഷാ**
**ദേവാ യജ്ഞമതന്വത**
**വസന്തോ അസ്യാസീദാജ്യം**
**ഗ്രീഷ്മ ഇധ്മഃ ശരദ്ധവിഃ 6**

[അവതാരിക:- ഈ മന്ത്രം തുടങ്ങി സൃഷ്ടിയജ്ഞം പറയപ്പെടുന്നു.]

ദേവാഃ — (ഇങ്ങിനെ സൃഷ്ടിക്കപ്പെട്ടവരായ പ്രാണേന്ദ്രിയാദ്യഭിമാനികളായ) ദേവകൾ

പുരുഷേണ ഹവിഷാ — (മേൽവേണ്ടതായ സൃഷ്ടിയേ സാധിക്കുന്നതിന്നായി, അതിന്ന് ബാഹ്യങ്ങളായ യാതൊരു ദ്രവ്യവും ഇല്ലാത്തതിനാൽ, വിരാട്പുരുഷൻെറ ശരീരത്തേ ഹവിസ്സായി സങ്കല്പിച്ച്, ആ) വിരാട്പുരുഷനാകുന്ന ഹവിസ്സിനാൽ

യത് — യാതൊരു സമയം

യജ്ഞം — സൃഷ്ടിയജ്ഞത്തേ

അതന്വത, — (സങ്കല്പരൂപത്തിൽ) അനുഷ്ഠിച്ചുവുണ്ടായോ, അപ്പോൾ

അസ്യ — ആ സൃഷ്ടിയജ്ഞത്തിന്ന്

വസന്തഃ — വസന്ത ഋതു

ആജ്യം ആസീത് ; — (ആഹുതി ചെയ്വാനുള്ള) നെയ്യായി കല്പിക്കപ്പെട്ടു ;

ഗ്രീഷ്മഃ ഇധ്മഃ, — ഗ്രീഷ്മ ഋതു ഇന്ധനമായും,

ശരത് ഹവിഃ. — ശരദൃതു പുരോഡാശമായും സങ്കല്പിക്കപ്പെട്ടു.

[കുറിപ്പ്:— "ഹിരണ്യഗർഭൻ സമുദ്ധകായനായി സൃഷ്ടികർമ്മത്തെക്കുറിച്ച്" അറിയാതെ വർത്തിച്ചു. അപ്പോൾ അനിരുദ്ധനാരായണൻ ഹിരണ്യഗർഭന്നായിക്കൊ

ണ്ട് സൃഷ്ടിയജ്ഞത്തെ ഇങ്ങിനെ ഉപദേശിച്ചു:— "ഹേ ബ്രഹ്മൻ! അങ്ങയുടെ ഇന്ദ്രിയങ്ങളെ—അതായത് അഭിമാനിദേവതകളെ—യാഗം ചെയ്യുന്നതിന്നുള്ള ഋത്വിക്കുകളായും, സ്വന്തം ശരീരത്തെ ഹവിസ്സായും സങ്കല്പിച്ച്, എന്നെ ഹവിർഭോക്താവായും, വസന്തകാലത്തെ ആജ്യമായും, ഗ്രീഷ്മത്തെ ഇധ്മമായും, ശരദൃതുവെ രസമായും ധ്യാനിച്ച്, ഇപ്രകാരം അഗ്നിയിൽ സങ്കല്പരൂപത്തിൽ ആഹുതി ചെയ്താൽ സ്വശരീരം വജ്രമായിത്തീരുന്നതാകുന്നു. പിന്നീട്ട് അതിൽനിന്നും സ്വകാര്യങ്ങളായ സർവ്വപ്രാണിജീവന്മാരേയും സൃഷ്ടിച്ച് പശു മുതലായവ പ്രാദുർഭവിക്കും. പിന്നേ സ്ഥാവരജംഗമാത്മകമായ ജഗത്ത് ഭവിക്കും;" എന്നിപ്രകാരം പുരുഷസൂക്താർത്ഥപ്രതിപാദകമായ "മുദ്ഗലോപനിഷത്തിൽ" പറയപ്പെട്ടിരിക്കുന്നു. ഭാഗവതം തൃതീയസ്കന്ധം 5 മുതൽ 10 കൂടിയുള്ള അദ്ധ്യായങ്ങളും, ദ്വിതീയസ്കന്ധം 5–6 അദ്ധ്യായങ്ങളും നോക്കുക.

വസന്തകാലത്തിൽ ഗോസമൃദ്ധിയുണ്ടാകുന്നതിനാൽ ആജ്യമായി സങ്കല്പിക്കപ്പെടുന്നു. ഇപ്രകാരം ഗ്രീഷ്മകാലത്തിൽ ഉണങ്ങിയ വിറകുകളുടെ സമൃദ്ധിയും, ശരത്കാലത്തിൽ ധാന്യസമൃദ്ധിയും ഉണ്ടാകുന്നതിനാൽ ആ രണ്ടു കാലങ്ങളേയും ഇധ്മമായും, അരിമാവ് വറുത്ത് ഉണ്ടാക്കുന്ന പുരോഡാശം മുതലായതായും സങ്കല്പിക്കപ്പെടുന്നു—എന്ന് ഭട്ടഭാസ്കര ഭാഷ്യം]

**സപ്താസ്യാസൻ പരിധയഃ**
**ത്രിഃസപ്ത സമിധഃ കൃതാഃ**
**ദേവാ യദ്യജ്ഞം തന്വാനാഃ**
**അബധ്നൻ പുരുഷം പശും 7**

അസ്യ — ഈ (സങ്കല്പരൂപമായ) സൃഷ്ടിയജ്ഞത്തിന്ന്

സപ്ത — (ഗായത്രീ, ഉഷ്ണിക്ക്, അനുഷ്ടുപ്, ബൃഹതീ, പങ്ക്തീ, ത്രിഷ്ടുപ്, ജഗതീ എന്ന ആറു് അക്ഷരങ്ങൾ തുടങ്ങി ക്രമമായി പന്ത്രണ്ട് അക്ഷരങ്ങൾ വരേയുള്ള) ഏഴ ഛന്ദസ്സുകൾ

പരിധയഃ ആസൻ; — (രക്ഷസ്സുകളുടെ ബാധയില്ലാതിരിക്കുന്നതിനായി യാഗാഗ്നിയ്ക്കു് ചുററും വെയ്ക്കുന്ന പാലാശാദിദണ്ഡം, ദർഭ മുതലായ) ഏഴ പരിധികളായി കല്പിക്കപ്പെട്ടു;

| | |
|---|---|
| ത്രിഃസപ്ത | (പന്ത്രണ്ടു മാസങ്ങൾ, അഞ്ചു ഋതുക്കൾ, മൂന്നു ലോകങ്ങൾ, ആദിത്യൻ, എന്നിങ്ങനെ ശ്രുതിപ്രസിദ്ധങ്ങളായ) ഇരുപത്തൊന്നു പദാർത്ഥങ്ങൾ |
| സമിധഃ കൃതാഃ ; | ചമതയ്ക്കുള്ള (ഇരുപത്തൊന്നു) വൃക്ഷങ്ങളായി കല്പിക്കപ്പെട്ടു ; |
| ദേവാഃ | (പ്രജാപതി പ്രാണേന്ദ്രിയരൂപന്മാരായ) ദേവകൾ |
| യജ്ഞം തന്വാനാഃ | (ഇപ്രകാരം) സവിസ്തരം ആ സൃഷ്ടിയജ്ഞത്തെ, (മാനസികമായി) നടത്തുന്നവരായി |
| യത് പുരുഷം | യാതൊരു ആ വിരാട്പുരുഷനെ |
| പശും അബധ്നൻ. | യജ്ഞപശുവായി സങ്കല്പിച്ച് ബന്ധിച്ചു. |

[കുറിപ്പ്:- ''സപ്തപരിധയഃ''—ഉത്തരവേദിയിലുള്ള പരിധികൾ മൂന്ന്, ആഹവനീയത്തിന്ന് (താന്ത്രികങ്ങൾ) മൂന്ന്, ആദിത്യൻ ഒന്ന്, ഇങ്ങിനെ ഏഴ് പരിധികൾ. (എന്നു ശതപഥബ്രാഹ്മണം) പൃഥിവ്യാദിയായ പഞ്ചഭൂതങ്ങൾ, അഹങ്കാരം, ബുദ്ധി എന്ന ഏഴ്, എന്ന് മൈത്രായണ്യുപനിഷത്ത്. ''ആദിത്യോ ഹ്യേവോദ്യൻ പുരസ്താദ്രക്ഷാꣳസ്യപഹന്തി," — കിഴക്കുദിക്കുന്ന ആദിത്യൻ, മുമ്പിലുള്ള രക്ഷസ്സുകളെ നശിപ്പിക്കുന്നു, എന്നു ശ്രുതി. "ത്രിഃസപ്തസമിധഃ കൃതാഃ"–''ദ്വാദശമാസാഃ, പഞ്ചർതവഃ,ത്രയ ഇമേലോകാഃ, അസാവാദിത്യ ഏകവിꣳശഃ,'' എന്ന ശ്രുതിപ്രകാരമുള്ള ഇരുപത്തൊന്നു ചമതയ്ക്കുള്ള പദാർത്ഥങ്ങൾ പറയപ്പെട്ടിരിക്കുന്നു. "പൃഥിവ്യാദി പഞ്ചഭൂതങ്ങൾ, ശബ്ദാദി പഞ്ചതന്മാത്രങ്ങൾ, ചക്ഷുഃ ശ്രോത്രാദി പഞ്ചജ്ഞാനേന്ദ്രിയങ്ങൾ, വാഗാദിയായ അഞ്ചു കർമ്മേന്ദ്രിയങ്ങൾ, അന്തഃകരണം ഒന്ന്, ഇങ്ങിനെ ഇരുപത്തൊന്നു സമിത്തുകൾ'' എന്ന് പൈങ്ഗീബ്രാഹ്മണം.]

**തം യജ്ഞം ബർഹിഷി പ്രൌഖ്ഷൻ**
**പുരുഷം ജാതമഗ്രതഃ**
**തേന ദേവാ അയജന്ത**
**സാദ്ധ്യാ ഋഷയശ്ച യേ 8**

[അവതാരിക:- ഈ മന്ത്രത്തിൽ സൃഷ്ടിയജ്ഞത്തോടുകൂടി മോക്ഷപ്രകാരവും പറയപ്പെടുന്നു.]

| | |
|---|---|
| യജ്ഞം | (പശുത്വേന സങ്കല്പിക്കപ്പെട്ട് യൂപത്തിൽ ബന്ധിക്കപ്പെട്ടതിനാൽ) യജ്ഞസാധനഭൂതനായവനും, |
| അഗ്രതഃ ജാതം | (സർവ്വസൃഷ്ടികൾക്കും) മുമ്പിൽ ഉളവായവനും, ആയ |
| തം പുരുഷം | ആ വിരാട്പുരുഷനെ |
| ബർഹിഷി | (സങ്കല്പരൂപമായ ആ) യാഗത്തിൽ |
| പ്രൌക്ഷൻ ; | ആലംഭനം ചെയ്തു ; (അതായത് ബലികൊടുത്തതായി സങ്കല്പിച്ചു.) |
| സാദ്ധ്യാഃ | (കർമ്മേന്ദ്രിയവ്യാപാരങ്ങളെ ചെയ്യിക്കുന്ന) പ്രാണാഭിമാനിദേവതകളും |
| ഋഷയഃ | ജ്ഞാനേന്ദ്രിയാഭിമാനിദേവതകളും ആയ |
| യേ ദേവാഃ | യാതൊരു ആ ദേവകൾ, |
| തേന | (ഇങ്ങിനേ) ആ വിരാട്പുരുഷനെക്കൊണ്ടുതന്നേ |
| അയജന്ത | യാഗത്തെ പൂർത്തിയാക്കി. |

**[കുറിപ്പ്:- "സാധയന്തീതി സാദ്ധ്യാഃ, പ്രാണാഃ"--കാര്യങ്ങളെ സാധിപ്പിക്കുന്നു (ചെയ്യിപ്പിക്കുന്നു) എന്നതുകൊണ്ട് സാദ്ധ്യർ എന്നു പേർ; പ്രാണദേവതകൾ എന്നർത്ഥം; "ഋഷയഃ", ദ്രഷ്ടാരഃ--അതായത്, കാണുന്നവർ--ഇന്ദ്രിയദേവതകൾ എന്നർത്ഥം. (ഭട്ടഭാസ്കരീയം)**

**ഈ സൃഷ്ടിയജ്ഞത്തിൽ, വ്യഷ്ടിസമഷ്ടിജീവസ്വരൂപനായ പശുവാകുന്ന വിരാട്പുരുഷനെ, ഭോക്താവായ പരമപുരുഷന്നായിക്കൊണ്ട് സമർപ്പണം ചെയ്യുന്നതുകൊണ്ട് ജീവാത്മപരമാത്മാക്കളുടെ ഐക്യം തന്നെയാകുന്നു മോക്ഷം എന്നും ഉപദേശിക്കപ്പെടുന്നു; എന്നു (മുദ്ഗലോപനിഷത്ത്)]**

**തസ്മാദ്യജ്ഞാത്സർവ്വഹുതഃ**
**സംഭൃതം പൃഷദാജ്യം**
**പശൂꣳസ്താꣳശ്ചക്രേ വായവ്യാന്**
**ആരണ്യാൻ ഗ്രാമ്യാംശ്ച യേ 9**

[അവതാരിക:- ഇനിയുള്ള മന്ത്രങ്ങളിൽ ജഗത്സൃഷ്ടി പറയപ്പെടുന്നു,]

സർവ്വഹുതഃ — സർവ്വസ്വരൂപനായ പുരുഷൻ യാതൊരു യജ്ഞത്തിൽ ഹോമദ്രവ്യമായി കല്പിക്കപ്പെട്ടുവോ അപ്രകാരമുള്ള

തസ്മാത് യജ്ഞാത് — ആ യജ്ഞത്തിൽ നിന്നും

പൃഷദാജ്യം സംഭൃതം ; — ദധിസമ്മിശ്രമായ ആജ്യരൂപത്തിലുള്ള, അപ്പിന്റെ പരിണാമരൂപമായ, പദാർത്ഥം ഉത്പന്നമായി ;

വായവ്യാൻ — (പ്രാണേന്ദ്രിയാദിസമഷ്ടിരൂപനായ പ്രജാപതി, ആ പദാർത്ഥത്തിൽ നിന്നും) വായുദൈവത്യങ്ങളായ,

യേ ആരണ്യാൻ — യാതൊരു അരണ്യങ്ങളിലുള്ളവയും

ഗ്രാമ്യാൻ ച — നാട്ടിലുള്ളവയും ആയ,

താൻ പശൂൻ — (പൂർവ്വാനുവാകത്തിൽ പറയപ്പെട്ട) സുപ്രസിദ്ധങ്ങളായ തിര്യഗ് ജന്തുക്കളെ

ചക്രേ. — ഉത്പാദിപ്പിച്ചു.

[കുറിപ്പ്:— തിര്യക്കുകൾക്ക് (പശുക്കൾക്ക്) അന്തരീക്ഷം മൂലമായാകുന്നു വായുദൈവത്യത്വം എന്നു്, മന്ത്രാന്തരത്തെ വ്യാഖ്യാനിക്കുന്നതായ, "വായവസ്ഥേത്യാഹ, വായുർവാ അന്തരിക്ഷസ്യാധ്യക്ഷാഃ, അന്തരിക്ഷദേവത്യാഃ ഖലു വൈ പശവഃ, വായവ ഏവൈനാൻ പരിദദാതി," എന്ന ശ്രുതിവാക്യത്തിൽ പറയപ്പെട്ടിരിക്കുന്നു. (വായുക്കളാകുന്നു അന്തരിക്ഷത്തിന്നു് അധ്യക്ഷന്മാരായതു്; പശുക്കൾ —മൃഗങ്ങൾ— അന്തരീക്ഷത്തെ ദേവതയായുള്ളവയാണല്ലൊ; വായുക്കൾ തന്നെ ഇവയെ തരുന്നതു്. (സായണഭാഷ്യം) "വായവ്യാൻ" എന്നതിന്നു് പറക്കുന്ന പക്ഷികൾ മുതലായവ എന്നും വ്യാഖ്യാനം.]

**തസ്മാദ്യജ്ഞാത്സർവ്വഹുതഃ**
**ഋചസ്സാമാനി ജജ്ഞിരേ**
**ഛന്ദാംസി ജജ്ഞിരേ തസ്മാത്**
**യജുസ്തസ്മാദജായത** 10

| | |
|---|---|
| സർവ്വഹുതഃ | സർവ്വാത്മാവായ പുരുഷൻ ഹവിസ്സായി കൽപിക്കപ്പെട്ടതായ |
| തസ്മാത് യജ്ഞാത്, | ആ യജ്ഞത്തിൽ നിന്നും, |
| ഋചഃ സാമാനി | ഋഗ്വേദമന്ത്രങ്ങളും, സാമവേദമന്ത്രങ്ങളും |
| ജജ്ഞിരേ ; | ഉണ്ടായി ; |
| തസ്മാത് | അതിൽ നിന്നുതന്നെ |
| ഛന്ദാംസി ജജ്ഞിരേ ; | (ഏഴാമത്തെ മന്ത്രത്തിൽ പറയപ്പെട്ട ഗായത്ര്യാദി ഛന്ദസ്സുകൾക്കും പുറമേയുള്ള) എല്ലാ ഛന്ദസ്സുകളും ജാതങ്ങളായി ; |
| തസ്മാത് യജുഃ അജായത. | അതിൽനിന്നും യജുസ്സ് (യാജുഷ മന്ത്രങ്ങൾ) ഉത്ഭവിച്ചു. |

**തസ്മാദശ്വാ അജായന്ത**
**യേ കേ ചോഭയാദതഃ**
**ഗാവോ ഹ ജജ്ഞിരേ തസ്മാത്**
**തസ്മാജ്ജാതാ അജാവയഃ** 11

| | |
|---|---|
| തസ്മാത് | ആ യജ്ഞം മൂലമായി |
| അശ്വാഃ, | അശ്വങ്ങളും |
| ഉഭയാദതഃ | (അതുപോലെ) രണ്ടു വരിയിലും ദന്തങ്ങളുള്ളവയായ |
| യേ കേ ച അജായന്ത ; | (ഗർദ്ദഭാദിയായുള്ള വേറെ) ചിലവയും ഉളവായി ; |
| തസ്മാത് | ആ യജ്ഞത്തിൽ നിന്നും |

ഗാവഃ ഹ ജജ്ഞിരേ ; (ഒരു വരിമാത്രം പല്ലുള്ളവയായ) പശു ക്കളും ജനിച്ചു ;

തസ്മാത് — അതിൽ നിന്ന്

അജാവയഃ ജാതാഃ. — കോലാട്ടുകളും ചെമ്മരിയാട്ടുകളും ഉണ്ടായി.

[കുറിപ്പ്: കൊമ്പുള്ള ജന്തുക്കൾക്ക് ചുവട്ടിലെ വരിയിൽ മാത്രമെ പല്ലുക ളുള്ള എന്നത് സുവിദിതമാണല്ലൊ.]

**യത് പുരുഷം വ്യദധുഃ**
**കതിധാ വ്യകല്പയൻ**
**മുഖം കിമസ്യ കൌ ബാഹൂ**
**കാവൂരൂ പാദാവുച്യേതേ** **12**

യത് — യാതൊരു സമയം

പുരുഷം — വിരാട് പുരുഷനെ

വ്യദധുഃ, — (യജ്ഞത്തെ അനുഷ്ഠിച്ചവരായ ദേവത കൾ ഹവിസ്സായി) നിശ്ചയിച്ചുവോ, അപ്പോൾ,

കതിധാ — ഏതെല്ലാം പ്രകാരത്തിലാണ്

വ്യകല്പയൻ? — പുരുഷനെ (മനസ്സുകൊണ്ട്) സങ്കല്പി ച്ചത്?

അസ്യ കിം മുഖം? — (അതായത്) ഈ പുരുഷന്ന് മുഖം എ ന്തായിരുന്നു? (പുരുഷൻെറ മുഖമായി എ ന്തിനെ സങ്കല്പിച്ചു എന്നർത്ഥം);

ബാഹൂ കൌ? — രണ്ടു ബാഹുക്കൾ ആരാകുന്നു?

ഊരൂ പാദൌ — രണ്ടു തുടകളും രണ്ടു പാദങ്ങളും

കൌ ഉച്യേതേ? — എവരായി പറയപ്പെട്ടുന്നു?

[കുറിപ്പ്:— ഋത്വിക്കുകളായ ദേവതകളുടെ സങ്കല്പപ്രകാരം തന്നെയാ ണ് സൃഷ്ടിയജ്ഞത്തിൻെറ ഫലം എന്ന് ഗ്രാഹ്യമാകുന്നു. "സ ഏവ

പുരുഷസ്സസ്സാദണ്ഡം നിർഭിദ്യ നിർഗതഃ — സഹസ്രോർവങ്ഘ്രിബാഹ്വക്ഷഃ സഹസ്രാനനശീർഷവാൻ— യസ്യേഹാവയവൈർലോകാൻ കല്പയന്തി മനീഷിണഃ" (കാരണ ജലത്തിൽ അനേകായിരം സംവത്സരം ശയിച്ചിരുന്ന അചേതനവും സമഷ്ടിവ്യഷ്ടി ശരീരാത്മകവുംആയ ബ്രഹ്മാണ്ഡത്തെ പിളർന്നുകൊണ്ടു് അനേകം ശിരസ്സുകൾ, ബാഹുക്കൾ, മുഖങ്ങൾ മുതലായവയോടുകൂടി വിരാട്പുരുഷൻ ആവിർഭവിച്ചു. ജ്ഞാനികൾ, ആ പുരുഷൻെറ അവയവങ്ങളെക്കൊണ്ടു് ലോകങ്ങൾ, വർണ്ണങ്ങൾ, ജാതികൾ മുതലായവയെ സങ്കല്പിക്കുന്നു.), ഇത്യാദി ഭാഗവതം ദ്വിതീയ സ്കന്ധം V. 35–38 ശ്ലോകങ്ങൾ മുതലായവ കാണ്ക.]

ബ്രാഹ്മണോ ऽ സ്യ മുഖമാസീത്
ബാഹൂ രാജന്യഃ കൃതഃ
ഊരൂ തദസ്യ യദ്വൈശ്യഃ
പദ്ഭ്യാം ശൂദ്രോ അജായത 13

| | |
|---|---|
| തസ്യ മുഖം | ഈ വിരാട് പുരുഷൻെറ മുഖം |
| ബ്രാഹ്മണഃ ആസീത്; | ബ്രാഹ്മണനായിരുന്നു; (ബ്രാഹ്മണജാതി മുഖമായി സങ്കല്പിക്കപ്പെട്ടു; അതിനാൽ ബ്രാഹ്മണൻ പുരുഷൻെറ മുഖത്തിൽ നിന്നും ജാതനായി, എന്നു സാരം); |
| രാജന്യഃ | ക്ഷത്രിയൻ |
| ബാഹൂ കൃതഃ ; | ബാഹുക്കളാക്കപ്പെട്ടു (ബാഹുക്കളായി ധ്യാനിക്കപ്പെട്ടു); |
| യത് അസ്യ ഊരൂ | യാതൊന്നു് ഈ പുരുഷൻെറ ഊരുക്കളോ |
| തത് വൈശ്യഃ, | അതുതന്നെ വൈശ്യൻ; (ഊരുക്കളിൽ നിന്നും വൈശ്യൻ ജാതനായി എന്നർത്ഥം) |
| പദ്ഭ്യാം ശൂദ്രഃ അജായത. | പാദങ്ങളിൽനിന്നും ശൂദ്രൻ ജാതനായി. |

[കുറിപ്പു്:— "മുഖമായി ബ്രാഹ്മണൻ സങ്കല്പിക്കപ്പെട്ടു; പാദങ്ങളിൽ നിന്നും ശൂദ്രൻ ജാതനായി," എന്നിങ്ങിനെ, മന്ത്രത്തിൽ തന്നെ ദേവകളുടെ സങ്കല്പത്തേയും ബ്രാഹ്മണാദി സൃഷ്ടിയേയും ഒരേ അർത്ഥത്തിൽ പ്രയോഗിച്ചിരിക്കുന്നതു കാണുക. "പാദോ ऽ സ്യേഹാ ഭവാത് പുനഃ" എന്നു് 4–ാമത്തെ ഋക്കിൽ പറ

ഞ്ഞിരിക്കുന്ന പ്രകാരം, ബ്രാഹ്മണയുക്തമായ കമ്മങ്ങളെ പൂർവ്വജന്മത്തിൽ ചെയ്ത ജീവൻ പുരുഷൻെറ മുഖത്തിൽ ലയിക്കുകയും, കല്പത്തിൻെറ ആദിയിൽ വീണ്ടും പുരുഷൻെറ മുഖത്തിൽ നിന്നും ആവിർഭവിക്കുകയും ചെയ്യുന്നു, എന്നു് ഗ്രാഹ്യമാകുന്നു.]

**ചന്ദ്രമാ മനസോ ജാതഃ**
**ചഖ്ഷോഃ സൂര്യോ അജായത**
**മുഖാദിന്ദ്രശ്ചാഗ്നിശ്ച**
**പ്രാണാദ്വായുരജായത** 14

[അവതാരിക:— ദധി, ആജ്യം മുതലായ ദ്രവ്യങ്ങൾ, ഗോക്കൾ മുതലായ തിര്യഗ്ജന്തുക്കൾ, ഋഗാദിവേദങ്ങൾ, ബ്രാഹ്മണാദിമനുഷ്യർമുതലായവയെല്ലാം യജ്ഞത്തിൻെറ ഫലമായി വിരാട്പുരുഷങ്കൽ നിന്നും എപ്രകാരം ഉളവായോ അപ്രകാരം തന്നെ ചന്ദ്രൻ മുതലായ ദേവതകളും ഉണ്ടായി, എന്നു് പറയപ്പെടുന്നു.]

| | |
|---|---|
| മനസഃ | (വിരാട്പുരുഷൻെറ) മനസ്സിൽ നിന്നും |
| ചന്ദ്രമാഃ ജാതഃ ; | ചന്ദ്രൻ ജാതനായി ; |
| ചക്ഷോഃ | കണ്ണിൽ നിന്നും |
| സൂര്യഃ അജായത ; | സൂര്യൻ ജനിച്ചു ; |
| മുഖാത് | മുഖത്തിൽ നിന്നും |
| ഇന്ദ്രഃ ച അഗ്നിഃ ച ; | ഇന്ദ്രനും, അഗ്നിയും ജാതരായി ; |
| പ്രാണാത് | നിശ്വാസത്തിൽ നിന്നും |
| വായുഃ അജായത. | വായു ജാതനായി. |

**നാഭ്യാ ആസീദന്തരിഖ്ഷം**
**ശീർഷ്ണോ ദ്യൌസ്സമവർത്തത**
**പദ്ഭ്യാം ഭൂമിർദിശഃ ശ്രോത്രാത്**
**തഥാ ലോകാഁ അകല്പയൻ** 15

[അവതാരിക:— ദേവാദികൾ ഉണ്ടായപോലെതന്നെ ലോകങ്ങളും ഉളവായെന്നു് പറയപ്പെടുന്നു]

| | |
|---|---|
| നാഭ്യാഃ | നാഭിയിൽ നിന്നും |
| അന്തരിക്ഷം ആസീത്; | അന്തരിക്ഷലോകം ഉണ്ടായി ; |
| ശീർഷ്ണഃ | ശിരസ്സിൽ നിന്നും |
| ദ്യൗഃ സമവർത്തത; | സ്വർഗ്ഗലോകം ഉണ്ടായി ; |
| പദ്ഭ്യാം ഭൂമിഃ ; | കാലുകളിൽ നിന്നും ഭൂമിയുണ്ടായി ; |
| ശ്രോത്രാത് ദിശഃ ; | ശ്രോത്രത്തിൽ നിന്നും ദിക്കുകളുണ്ടായി; |
| തഥാ | അപ്രകാരം തന്നെ |
| ലോകാൻ | (ഋത്വിക്കുകളായ ദേവകൾ) എല്ലാ ലോകങ്ങളേയും |
| അകല്പയൻ. | (പുരുഷൻെറ ഓരോ അംഗങ്ങളായി) സങ്കല്പിച്ച് സൃഷ്ടിച്ചു. |

[കുറിപ്പ്:- "ഭൂർലോകഃ കല്പിതഃ പദ്ഭ്യാം ഭുവർലോകോഽസ്യ നാഭിതഃ
ഹൃദാ സ്വർലോക ഉരസാ മഹർലോകോ മഹാത്മനഃ
ഗ്രീവായാം ജനലോകശ്ച തപോലോകഃ സ്തനദ്വയാത്
മൂർധഭിഃ സത്യലോകസ്തു ബ്രഹ്മലോകഃ സനാതനഃ
തത്കട്യാം ചാതലം കൢപ്തം ഊരുഭ്യാം വിതലം വിഭോഃ
ജാനുഭ്യാം സുതലം ശുദ്ധം ജംഘാഭ്യാം തു തലാതലം
മഹാതലം തു ഗുല്ഫാഭ്യാം പ്രപദാഭ്യാം രസാതലം
പാതാളം പാദതലതഃ ഇതി ലോകമയഃ പുമാൻ
ഭൂർലോകഃ കല്പിതഃ പദ്ഭ്യാം ഭുവർലോകോഽസ്യ നാഭിതഃ
സ്വർലോകഃ കല്പിതോ മൂർധ്നാ ഇതി വാ ലോകകല്പനാ"

(ഭാഗവതം II–v–38–42) ഇത്യാദിയായി ഭൂരാദിസർവ്വലോകങ്ങളേയും വിരാട് പുരുഷൻെറ അംഗങ്ങളായി കല്പിക്കപ്പെട്ടിരിക്കുന്നത് നോക്കുക.]

**വേദാഹമേതം പുരുഷം മഹാന്തം**
**ആദിത്യവർണ്ണം തമസസ്തു പാരേ**
**സർവ്വാണി രൂപാണി വിചിത്യ ധീരഃ**
**നാമാനി കൃത്വാഽഭിവദൻ യദാസ്തേ 16**

[അവതാരിക:- ഇനി രണ്ടു മന്ത്രങ്ങൾകൊണ്ടു് ശ്രീഹരിയുടെ വൈഭവം കഥിക്കപ്പെടുന്നു.]

| | |
|---|---|
| യത്, | യാതൊരു പുരുഷൻ, |
| ധീരഃ | തന്റെ സങ്കല്പമാത്രത്താൽ (ജീവന്മാക്ക് അവരവരുടെ കർമ്മാനുസാരമായി) ഭോഗ്യവസ്തുക്കളെ കൊടുക്കുന്നവനായി |
| സർവ്വാണി രൂപാണി | വികാരയുക്തങ്ങളായ സർവ്വപദാർത്ഥങ്ങളേയും |
| വിചിത്യ, | പല പ്രകാരത്തിൽ വേറേ വേറേ സൃഷ്ടിച്ച്, |
| നാമാനി കൃത്വാ | അവയെ നാമങ്ങൾകൊണ്ടും വ്യവഹരിയ്ക്കുമാറാക്കി |
| അഭിവദൻ | ലോകത്തെ അനുഗ്രഹിച്ചുകൊണ്ട് |
| ആസ്തേ, | വർത്തിക്കുന്നുവോ, |
| ഏതം, | ഇപ്രകാരമുള്ളവനും, |
| ആദിത്യവർണ്ണം, | പ്രകാശസ്വരൂപനും, |
| തമസഃ തു പാരേ, | (ത്രിഗുണാത്മികയായ പ്രകൃതിയാകുന്ന) തമസ്സിന്നും അപ്പുറത്ത് സ്ഥിതിചെയ്യുന്നവനും, ആയ |
| മഹാന്തം പുരുഷം | (സഹസ്രശീർഷാദികളോടുകൂടിയ) വിരാട്സ്വരൂപത്തിൽ ആവിർഭവിച്ചവനായ പരമപുരുഷനെ |
| അഹം വേദ. | ഞാൻ അറിയുന്നു ; (അതായത്, ഞാൻ ധ്യാനയോഗംകൊണ്ട് അപരോക്ഷീകരിക്കുന്നു.) |

[കുറിപ്പ്:— ''തമസസ്തു പാരേ'' എന്നു് പറഞ്ഞതുകൊണ്ട്, ഗുരുശാസ്ത്രോപദേശാദിയില്ലാത്തവരാൽ പ്രത്യക്ഷീകരിപ്പാൻ സാദ്ധ്യമല്ലാത്തവൻ, എന്നും ഗ്രാഹ്യമാകുന്നു. (സായണഭാഷ്യം)].

**യാതാ പുരസ്താദ്യമുദാജഹാര**
**ശക്രഃ പ്രവിദ്വാൻ പ്രദിശശ്ചതസ്രഃ**
**തമേവം വിദ്വാനമൃത ഇഹ ഭവതി**
**നാന്യഃ പന്ഥാ അയനായ വിദ്യതേ 17**

| | |
|---|---|
| യം | യാതൊരു പുരുഷനെ |
| ധാതാ | (തന്റെ വിഭൂതിയായ) ബ്രഹ്മദേവൻ |
| പുരസ്താത് | ഒന്നാമതായി |
| ഉദാജഹാര, | (ധ്യാനം ചെയ്യുന്നവക്ക് ഉപകാരാത്ഥമായി) പ്രഖ്യാപനം ചെയ്തുവോ, |
| ചതസ്രഃ പ്രദിശഃ | പ്രധാനങ്ങളായ നാലുദിക്കുകളിലുമുള്ള നിവാസികളേയും |
| പ്രവിദ്വാൻ | നന്നായി അറിയുന്നവനായ |
| ശക്രഃ | ഇന്ദ്രനും (അവരെ അനുഗ്രഹിക്കുന്നതിന്നായി) അപ്രകാരംതന്നെ പ്രഖ്യാപനം ചെയ്തുവോ, |
| തം | അപ്രകാരമുള്ള ആ മഹാപുരുഷനെ |
| ഏവം വിദ്വാൻ, | (ഈ സൂക്തത്തിൽ പ്രതിപാദിച്ചിരിക്കുന്ന പ്രകാരം) ഇങ്ങിനെ അറിയുന്നവൻ, |
| ഇഹ | ഈ ജന്മത്തിൽ തന്നെ |
| അമൃതഃ ഭവതി; | മുക്തനായി ഭവിക്കുന്നു ; |
| അയനായ | അമൃതത്വം സിദ്ധിക്കുന്നതിനായി |
| അന്യഃ പന്ഥാഃ | മററു യാതൊരു മാഗ്ഗവും |
| ന വിദ്യതേ. | ഇല്ല തന്നെ. |

**യജ്ഞേന യജ്ഞമയജന്ത ദേവാഃ**
**താനി ധമ്മാണി പ്രഥമാന്യാസൻ**
**തേ ഹ നാകം മഹിമാനസ്സചന്തേ**
**യത്ര പൂർവ്വേ സാദ്ധ്യാഃ സന്തി ദേവാഃ 18**

[ഈ മന്ത്രത്തിൽ അനുവാകത്തിന്റെ സംക്ഷേപത്തെ പറഞ്ഞ് ജഗത്സൃഷ്ടിയേയും മുക്തിപ്രകാരത്തേയും ഉപസംഹരിക്കുന്നു.]

| | |
|---|---|
| ദേവാഃ | (പ്രജാപതിപ്രാണേന്ദ്രിയ) ദേവതകൾ |
| യജ്ഞേന | ഇപ്രകാരം സൃഷ്ടിയജ്ഞത്താൽ, (അഥവാ യജ്ഞസാധനഭൂതനായ വിരാട്പുരുഷനെക്കൊണ്ട്) |
| യജ്ഞം | യജ്ഞസ്വരൂപനായ പരമപുരുഷനെ |
| അയജന്ത ; | യജിച്ചു ; |
| താനി പ്രഥമാനി ധർമ്മാണി | (അപ്രകാരമുള്ള സൃഷ്ടിയജ്ഞത്തിൽ നിന്നും) ലോകങ്ങൾക്ക് ആധാരമായുള്ളവയായി, സർവ്വവികാരങ്ങൾക്കും ആദിയായുള്ള, മുഖ്യങ്ങളായ ഭൂതങ്ങൾ |
| ആസൻ ; | ഉളവായി ; |
| യത്ര | യാതൊരു സ്ഥാനത്തിൽ |
| പൂർവ്വേ സാദ്ധ്യാഃ ദേവാഃ സന്തി, | ആദ്യമായി പുരുഷന്റെ ഉപാസനയെ സാധിച്ച (പ്രജാപതി പ്രാണേന്ദ്രിയരൂപന്മാരായ) ദേവകൾ വർത്തിക്കുന്നുവോ, |
| നാകം | ആ സ്വർഗ്ഗൈകരൂപമായ സ്ഥാനത്തെ |
| തേ മഹിമാനഃ ഹ | തദുപാസകന്മാരായ മഹാന്മാരും |
| സചന്തേ. | പ്രാപിക്കുന്നു. |

[കുറിപ്പ്:- "താനി ധർമ്മാണി പ്രഥമാനി ആസൻ:" ആ യജ്ഞധർമ്മങ്ങൾ മുഖ്യങ്ങളായി ഭവിച്ചു, എന്നും വ്യാഖ്യാന്തരം – "യജ്ഞോവൈ വിഷ്ണുഃ" എന്ന ശ്രുതിവാക്യപ്രകാരം യജ്ഞപദത്താൽ പരമപുരുഷൻ പറയപ്പെടുന്നു.]

പുരുഷസൂക്ത ജപത്തിന്നു് ആദിയിലും അവസാനത്തിലും "തച്ഛംയോരാവൃണീമഹേ" എന്നിത്യാദിയായ ശാന്തി ജപിക്കേണ്ടതാകുന്നു. "പഞ്ചശാന്തി" ഒടുവിൽ ചേർത്തിട്ടുള്ളതു നോക്കുക.

ശുഭം.

# പുരുഷസൂക്തം ഉത്തരാനുവാകം

## (അഥവാ) ഉത്തരനാരായണം

[അവതാരിക:- തൈത്തിരീയാരണ്യകത്തിൽ 3-ാം പ്രപാഠകം 12-ാമത്തെ അനുവാകത്തിലുള്ള 18 മന്ത്രങ്ങളാകുന്നു, "പുരുഷസൂക്തം" എന്ന് വ്യവഹരിക്കപ്പെടുന്നവയും ഇതിന്ന് മുമ്പ് വ്യാഖ്യാനിക്കപ്പെട്ടവയും ആയവ.

അതിന്നടുത്ത 13-ാമത്തെ അനുവാകമാകുന്നു, താഴെയുള്ള 'ഉത്തരനാരായണം' എന്നും, പു. സൂ. ഉത്തരാനുവാകമെന്നും പറയപ്പെടുന്ന 7 മന്ത്രങ്ങൾ. ഈ രണ്ടനുവാകങ്ങളുടേയും ദ്രഷ്ടാവ് നാരായണ ഋഷിയാകുന്നു.]

**അദ്ഭ്യഃ സംഭൃതഃ പൃഥിവ്യൈ രസാച്ച**
**വിശ്വകർമ്മണഃ സമവർത്തതാധി**
**തസ്യ ത്വഷ്ടാ വിദധദ്രൂപമേതി**
**തത് പുരുഷസ്യ വിശ്വമാജാനമഗ്രേ 1**

| | |
|---|---|
| അദ്ഭ്യഃ | (പൂർവ്വാനുവാകത്തിൽ വിവരിക്കപ്പെട്ട നാരായണാഖ്യയാന്ന വിരാട്ടാകുന്ന ബ്രഹ്മാണ്ഡമെന്നത്, പാലിൽനിന്ന് മണ്ഡം-ആട-എപ്രകാരമോ അപ്രകാരം, സർവ്വത്ര വ്യാപിച്ചതായ) ജലത്തിൽനിന്നും, |
| പൃഥിവ്യൈ രസാത് ച, | പൃഥിവിയുടെ സാരാംശത്തിൽനിന്നും, |
| സംഭൃതഃ ; | ഉത്പന്നമായി ; ("മണ്ഡസ്യ യോऽയം ഘനീഭാവഃ സ പാർത്ഥിവഃ, യേച തന്മധ്യേദ്രവാംശാഃ തേ ആപ്യാഃ; യത് കഠിനം സാ പൃഥിവീ ; കട്ടിയായത് പൃഥിവ്യംശവും ദ്രവമായത് ജലാംശവും എന്നു സാരം) ; |

| | |
|---|---|
| വിശ്വകർമ്മണഃ | പ്രപഞ്ചകർത്താവാകുന്ന സർവ്വേശ്വര ങ്കൽനിന്നും |
| അധി സമവർത്തത, | യാതൊരുവൻ ഇതുകൂടാതെ ജാതനാ യോ , |
| തസ്യ | (ബ്രഹ്മാണ്ഡത്തിന്നു് അഭിമാനിയായി ഈശ്വരാംശഭൃതനായി ചേതനനായ) ആ വിരാട് പുരുഷന്നു് |
| രൂപം വിദധത് | (ഭൂരാദിയും അതലാദിയും ആയ ചതുർദശ ഭുവനാത്മകമായ) അവയവങ്ങളുടെ സം സ്ഥാനത്തെ കല്പിക്കുന്നവനായി |
| ത്വഷ്ടാ | പ്രപഞ്ചകർത്താവായ ജഗദീശ്വരൻ |
| ഏതി ; | പ്രവർത്തിക്കുന്നു ; |
| പുരുഷസ്യ | വിരാട്പുരുഷൻെറ |
| തത് വിശ്വം | അപ്രകാരമുള്ള സർവ്വ വിദിതമായ, (ദേവമനുഷ്യാദി രൂപത്തിലുള്ള) സർവ്വ ജഗത്തും |
| അഗ്രേ | സൃഷ്ടിയുടെ ആദിയിൽ |
| ആജാനം. | സഞ്ജാതമായി. |

[കുറിപ്പ്: ജഗദഭിമാനിയായ വിരാട്പുരുഷൻെറ അവയവസംസ്ഥാനത്തെ കുറിച്ച് പുരുഷസൂക്തം പൂർവ്വാനുവാകം 15ാം മന്ത്രത്തിലെ കുറിപ്പു നോക്കുക]

വേദാഹമേതം പുരുഷം മഹാന്തം
ആദിത്യവർണം തമസഃ പരസ്താത്
തമേവം വിദ്വാനമൃത ഇഹ ഭവതി
നാന്യഃ പന്ഥാ വിദ്യതേഽയനായ 2

| | |
|---|---|
| മഹാന്തം | (സമസ്ത കല്യാണഗുണങ്ങളാൽ) മഹിമയേറിയവനും |
| ആദിത്യവർണം | തേജോമൂർത്തിയും |
| തമസഃ പരസ്താത് | അജ്ഞാനാതീതനും, (ആകയാൽ ഗുരൂപദേശം, ശാസ്ത്രം എന്നിവയാൽ മാത്രം അറിയപ്പെടാവുന്നവനും) ആയ |
| ഏതം പുരുഷം | ഈ വിരാട് പുരുഷനെ |
| അഹം വേദ ; | ഞാൻ (ധ്യാന യോഗത്താൽ സദാ) അനുഭവിക്കുന്നു ; |
| തം | ആ വിരാട്പുരുഷനെ |
| ഏവം വിദ്വാൻ | ഇപ്പറയപ്പെട്ട പ്രകാരം സാക്ഷാത്കരിക്കുന്നവൻ |
| ഇഹ | ഈ മനുഷ്യജന്മത്തിൽതന്നെ |
| അമൃതഃ ഭവതി ; | മുക്തനായി ഭവിക്കുന്നു ; |
| അയനായ | അമൃതത്വ പ്രാപ്തിക്കായി |
| അന്യഃ പന്ഥാഃ | (ഈ വിരാട്പുരുഷസാക്ഷാത്കാരമല്ലാതെ) വേറെ യാതൊരു മാർഗ്ഗവും |
| ന വിദ്യതേ. | ഇല്ലതന്നെ. |

**പ്രജാപതിശ്ചരതി ഗർഭേ അന്തഃ**
**അജായമാനോ ബഹുധാ വിജായതേ**
**തസ്യ ധീരാഃ പരിജാനന്തി യോനിം**
**മരീചീനാം പദമിച്ഛന്തി വേധസഃ** 3

| | |
|---|---|
| ഗർഭേ അന്തഃ | (ബ്രഹ്മാണ്ഡമാകുന്ന) ഗർഭത്തിന്നുള്ളിൽ |
| പ്രജാപതിഃ | (തദഭിമാനിയായ) വിരാട് പുരുഷൻ |
| ചരതി ; | (ശരീരങ്ങളെ കയ്ക്കൊണ്ടു്) ചരിക്കുന്നു; |
| അജായമാനഃ | ("സത്യം ജ്ഞാനമനന്തം ബ്രഹ്മ", തൈത്തിരീയ ഉപ. II. i, എന്നിത്യാദി വാക്യ പ്രകാരം) വാസ്തവത്തിൽ ജനനരഹിതനെന്നാലും , (മായികമായ രൂപത്തെ അവലംബിച്ച്) |
| ബഹുധാ | (സ്ഥാവരജംഗമാദി) ബഹുപ്രകാരത്തിൽ |
| വിജായതേ ; | വിശിഷ്യ ജാതനാകുന്നു ; |
| തസ്യ യോനിം | ആ പ്രജാപതിയുടെ (ജഗത്കാരണഭൂതമായ) വാസ്തവസ്വരൂപത്തെ |
| ധീരാഃ | ഇന്ദ്രിയനിഗ്രഹം ചെയ്ത മഹാത്മാക്കൾ |
| ജാനന്തി ; | അറിയുന്നു ; |
| വേധസഃ | സൃഷ്ടികർത്താക്കന്മാർ , (ഈ വിരാട് പുരുഷൻെറ ഉപാസനവഴിയായി) |
| മരീചീനാം | മരീചി, മുതലായ സപ്തർഷിമാരുടെ |
| പദം | (ജഗദുത്പാദകത്വമാകുന്ന) പദവിയെ |
| ഇച്ഛന്തി. | ആഗ്രഹിക്കുന്നു. |

**യോ ദേവേഭ്യ ആതപതി**
**യോ ദേവാനാം പുരോഹിതഃ**
**പൂർവോ യോ ദേവേഭ്യോ ജാതഃ**
**നമോ രുചായ ബ്രാഹ്മയേ** 4

| | |
|---|---|
| യഃ | യാതൊരു ആ പരമേശ്വരൻ |
| ദേവേഭ്യഃ | ദേവന്മാക്കായ്ക്കൊണ്ടു—(അതായത് ഇന്ദ്രിയാഭിമാനികളായ ദേവന്മാക്ക് തത്തദിന്ദ്രിയങ്ങളെ പ്രകാശിപ്പിക്കുന്നവർ എന്നുള്ളതായ അവരുടെ ദേവത്വസിദ്ധിക്കായ്ക്കൊണ്ടു്)— |
| ആതപതി ; | (അതാത് ഹൃദയങ്ങളിൽ ചൈതന്യരൂപേണ പ്രവേശിച്ചവനായി) സർവ്വത്ര പ്രകാശിക്കുന്നു ; |
| യഃ | യാതൊരു അവൻ |
| ദേവാനാം | ദേവകളുടെ |
| പുരോഹിതഃ , | പുരോഹിതനായ ബൃഹസ്പതിയുടെ രൂപത്തിൽ വത്തിക്കുന്നവനോ , (അഥവാ , ദേവന്മാക്ക് ഹവിർഭാഗത്തിന്നായി പൂവ്വഭാഗത്തിൽ ആഹവനീയാഗ്നിരൂപേണ സ്ഥാപിക്കപ്പെടുന്നവനോ) , |
| യഃ | യാതൊരുവൻ |
| ദേവേഭ്യഃ പൂർവ്വഃ ജാതഃ | ("ഹിരണ്യ ഗർഭഃ സമവത്തതാഗ്രേ ," ഋഗ്വേദം X 121. 1, "ഹിരണ്യഗർഭം ജനയാമാസപൂവ്വം" ശ്വേതാശ്വതര ഉപ. II. 4, എന്നിത്യാദിവാക്യപ്രകാരം) ദേവകൾക്കും മുമ്പിൽ (ഹിരണ്യഗർഭരൂപത്തിൽ) ജാതനായവനോ , |

| | |
|---|---|
| രുചായ | അപ്രകാരമുള്ള സ്വയംപ്രകാശനം, |
| ബ്രാഹ്മയേ | പരബ്രഹ്മസ്വരൂപനും, (അഥവാ വേദ പ്രതിപാദ്യനും) ആയവനായിക്കൊണ്ട് |
| നമഃ | നമസ്കാരം. |

**രുചം ബ്രാഹ്മം ജനയന്തഃ**
**ദേവാ അഗ്രേ തദബ്രുവൻ**
**യസ്ത്വൈവം ബ്രാഹ്മണോ വിദ്യാത്**
**തസ്യ ദേവാ അസൻ വശേ** 5

| | |
|---|---|
| ദേവാഃ | ദേവന്മാർ |
| അഗ്രേ | സൃഷ്ടിയുടെ ആദിയിൽ (ബ്രഹ്മവിദ്യാസമ്പ്രദായപ്രവർത്തന കാലത്തിൽ) |
| ബ്രാഹ്മം രുചം | പരബ്രഹ്മചൈതന്യത്തെ |
| ജനയന്തഃ, | ബ്രഹ്മവിദ്യയാൽ ഉളവാക്കുന്നവരായി, |
| തത് | ആ ബ്രഹ്മതത്ത്വത്തെ ഉദ്ദേശിച്ച് |
| അബ്രുവൻ ; | ഇപ്രകാരം ഉരചെയ്തു ; |
| യഃ ബ്രാഹ്മണഃ | യാതൊരു ബ്രാഹ്മണൻ (പരമാത്മാവായ) നിന്തിരുവടിയേ |
| ഏവം വിദ്യാത്, | ഇപ്രകാരം അറിയുന്നുവോ, |
| തസ്യ | ആ ബ്രഹ്മജ്ഞാനിക്ക്, ("ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി" മുണ്ഡക. ഉപ. III. ii. 9,. ബ്രഹ്മത്തെ അറിയുന്നവൻ ബ്രഹ്മമായ്ത്തീരുന്നു, എന്നിത്യാദി ശ്രുതിവാക്യപ്രകാരം, അവൻ ദേവകൾക്കും അന്തര്യാമി ആകുന്നു എന്നതുകൊണ്ട്") |
| ദേവാഃ | ദേവന്മാർ |

| | |
|---|---|
| വശേ അസൻ. | അധീനന്മാരായി ഭവിക്കുന്നു; (അല്ലാതെ ദേവകൾ അവന്ന് ഈശ്വരന്മാരാകുന്നില്ല). |

[കുറിപ്പ്: "യ ഏവം വേദാഹം ബ്രഹ്മാസ്മീതി, സ ഇദꣳ സർവ്വം ഭവതി, തസ്യ ഹ ന ദേവാശ്ച നാഭൂത്യാ ഈശതേ, ആത്മാ ഹ്യേഷാꣳ സ ഭവതി" (ബൃഹദാരണ്യക ഉപ–I. iv–10) എന്നിപ്രകാരം ഈ സംഗതി സ്പഷ്ടമായി പറയപ്പെട്ടിരിക്കുന്നു. "സർവ്വേ ഽ സ്മൈ ദേവാ ബലിമാവഹന്തി" തൈത്തിരീയ-ഉപ. I. v. 3, ഇത്യാദിയും കാണ്ക.]

**ഹ്രീശ്ച തേ ലക്ഷ്മീശ്ച പത്ന്യൗ**
**അഹോരാത്രേ പാർശ്വേ**
**നക്ഷത്രാണി രൂപം, അശ്വിനൗ വ്യാത്തം. 6**

| | |
|---|---|
| ഹ്രീഃ ച | ലജ്ജാഭിമാനിയായ ദേവതയും |
| ലക്ഷ്മീഃ ച | ഐശ്വര്യാഭിമാനി ദേവതയും |
| തേ പത്ന്യൗ | വിരാഡ്രൂപത്തിൽ വിളങ്ങുന്ന (പരമാത്മാവായ) നിന്തിരുവടിയുടെ പത്നീസ്ഥാനത്തിലുള്ളവരാകുന്നു; |
| അഹോരാത്രേ | പകലും രാത്രിയും, (അഥവാ സംസൃതി വിമുക്തി ഹേതുക്കളായ വിദ്യയും അവിദ്യയും) |
| പാർശ്വേ | രണ്ടു പാർശ്വങ്ങളാകുന്നു; |
| നക്ഷത്രാണി | നക്ഷത്രങ്ങൾ |
| രൂപം | ശരീര സ്ഥാനമായവയാകുന്നു; |
| അശ്വിനൗ | ദ്യോവും പൃഥിവിയും |
| വ്യാത്തം | ("ഇമേ ഹീദം സർവ്വമനശ്നുവാതാം" എന്നിത്യാദി ശ്രുതിവാക്യ പ്രകാരം) അകലെ തുറന്ന വായ പോലെയാകുന്നു; |

**ഇഷ്ടം മനിഷാണ അമും മനിഷാണ**
**സർവ്വം മനിഷാണ.** 7

ഇഷ്ടം മനിഷാണ; (ഇപ്രകാരമുള്ള ഹേ വിരാട്പുരുഷ!) ഞങ്ങൾക്കു ഇഷ്ടമായ ആത്മജ്ഞാനത്തെ അരുളിയാലും;

അമും മനിഷാണ; (ഭാര്യാപുത്രഗവാശ്വാദിയായ) ഈ ലോകത്തെ തന്നരുളിയാലും;

സർവ്വം മനിഷാണ. (ഐഹികാ മുഷ്മികങ്ങളായ) സർവ്വ സുഖത്തേയും നൽകിയാലും.

പുരുഷസൂക്തം ഉത്തരാനുവാകം സമാപ്തം

**തച്ഛം യോരാവൃണീമഹേ–ഗാതും യജ്ഞായ–**
**ഗാതും യജ്ഞപതയേ–ദൈവീ സ്വസ്തിരസ്തു നഃ–**
**സ്വസ്തിർമാനുഷേഭ്യഃ–ഊർധ്വം ജിഗാതു ഭേഷജം–**
**ശം നോ അസ്തു ദ്വിപദേ–ശം ചതുഷ്പദേ.**

**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

**ശുഭം**

# നാരായണസൂക്തം

സഹനാവവതു–സഹ നൌ ഭുനക്തു–
സഹ വീര്യം കരവാവഹൈ–
തേജസ്വി നാവധീതമസ്തു മാ വിദ്വിഷാവഹൈ–
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

സഹസ്രശീർഷം ദേവം
വിശ്വാക്ഷം വിശ്വശംഭുവം
വിശ്വം നാരായണം ദേവ–
മക്ഷരം പരമം പദം 1

[അവതാരിക:– ഇതിൽ ആദ്യത്തെ 12 മന്ത്രങ്ങൾ തൈത്തിരീയാരണ്യകത്തിലുള്ള മഹാനാരായണോപനിഷത്തിൽ 13–ാമത്തെ അനുവാകമാകുന്നു. പൂർവ്വാനുവാകത്തിൽ ഹൃത്പുണ്ഡരീകാന്തർഭാഗത്തിൽ ഉപാസ്യനായ മഹേശ്വരസ്വരൂപം നിർദ്ദേശിക്കപ്പെട്ടു. ഇതു് "പുരുഷസ്വരൂപവും ഉപാസനാപ്രകാരവും" എന്ന എട്ടാംഖണ്ഡികയിൽ വ്യാഖ്യാനിക്കപ്പെട്ടിട്ടുള്ളതു് നോക്കുക. ആ മഹേശ്വരൻെറ ഉപാസിക്കത്തക്ക ഗുണവിശേഷങ്ങൾ ഇതിൽ സവിസ്തരം പറയപ്പെടുന്നു.]

| | |
|---|---|
| സഹസ്രശീർഷം | (പുരുഷസൂക്തത്തിൽ പറയപ്പെട്ടപ്രകാരം സർവ്വ ജഗത്സ്വരൂപനാകയാൽ) അളവററ ശിരസ്സുകളാന്നവനും |
| വിശ്വാക്ഷം | ("സർവ്വതഃ പാണിപാദം തത് സർവ്വതോഽക്ഷിശിരോമുഖം" ഗീത, XIII. 13, എന്നപ്രകാരം എല്ലാവരുടേയും) എല്ലാ ഇന്ദ്രിയങ്ങളും തൻെറതായുള്ളവനും |

| | |
|---|---|
| വിശ്വശംഭുവം | സർവ്വജഗത്തിൻെറയും സുഖത്തിന്ന് ഹേതുവായവനും |
| വിശ്വം , | (രജ്ജുവിൽ ആരോപിക്കപ്പെട്ടതായ സർപ്പം രജ്ജുവിൽനിന്നും ഭിന്നമായതല്ലാത്തതാകയാൽ, തങ്കൽ ആരോപിക്കപ്പെട്ടതായ)ജഗത്തിൻെറ സ്വരൂപമായവനും |
| നാരായണം | ജഗത്കാരണങ്ങളായ പഞ്ചഭൂതങ്ങളിൽ അവസ്ഥിതനും |
| ദേവം | ("ഇന്ദ്രം മിത്രം വരുണമഗ്നിമാഹുഃ" എന്നിത്യാദി ശ്രുതിവാക്യപ്രകാരം) സർവ്വദേവസ്വരൂപനും |
| അക്ഷരം | നാശരഹിതനും |
| പരമം | (സർവ്വകാരണഭൂതനാകയാൽ) സർവ്വോത്കൃഷ്ടനും |
| പദം | (ജ്ഞാനികളാൽ) പ്രാപിക്കപ്പെടുന്നവനും ആയ |
| ദേവം. | (പൂർവ്വാനുവാകത്തിൽ "തസ്യ പ്രകൃതിലീനസ്യ യഃ പരഃ സ മഹേശ്വരഃ," എന്നു പറയപ്പെട്ട) സർവ്വധീവൃത്തിപ്രേരകനായ മഹേശ്വരനെ ("തത്രാപി ദഹ്രം" എന്നിത്യാദിയായി പറയപ്പെട്ട ഹൃദയകമലത്തിൽ) ധ്യാനിക്കേണ്ടതാകുന്നു. |

[കുറിപ്പ്:- "തത്രാപി ദഹ്രം" ഇത്യാദി മന്ത്രവ്യാഖ്യാനം 8-ാംഖണ്ഡികയിൽ നോക്കുക.]

**വിശ്വതഃ പരമാന്നിത്യം**
**വിശ്വം നാരായണം ഹരിം**
**വിശ്വമേവേദം പുരുഷ–**
**സ്തദ്വിശ്വമുപജീവതി** 2

| | |
|---|---|
| വിശ്വതഃ | ജഗത്താകുന്ന ജഡവർഗ്ഗത്തേക്കാൾ |
| പരമാത് (പരമം) | ഉത്കൃഷ്ടനായവനും |
| നിത്യം | നാശരഹിതനും |
| വിശ്വം | സർവ്വാത്മാവും |
| ഹരിം | (ഉപാസകന്മാരുടെ) പാപത്തേയും അജ്ഞാനത്തേയും ഹരിക്കുന്നവനും ആയ |
| നാരായണം. | ശ്രീനാരായണനെ (ധ്യാനിക്കേണം.) |
| ഇദം വിശ്വം | (അജ്ഞാനദൃഷ്ടിയാൽ കാണപ്പെടുന്നതായ) ഈ ജഗത്തെല്ലാം |
| പുരുഷഃ ഏവ ; | (തത്വദൃഷ്ട്യാ) പരമാത്മാവുതന്നെ ; |
| വിശ്വം | ഈ സർവ്വജഗത്തും |
| തത് | ആ പരമാത്മാവിനെ |
| ഉപജീവതി | ആശ്രയിച്ചതായി (മാത്രം) സ്ഥിതിയോടുകൂടിയതായിരിക്കുന്നു. |

[കുറിപ്പ്: "പരമാത" എന്ന വിഭക്തിവ്യത്യയം ഛാന്ദസമാകുന്നു.]

**പതിം വിശ്വസ്യാത്മേശ്വരം**
**ശാശ്വതം ശിവമച്യുതം**
**നാരായണം മഹാജ്ഞേയം**
**വിശ്വാത്മാനം പരായണം** 3

| | |
|---|---|
| വിശ്വസ്യ പതിം | ജഗത്പരിപാലകനും |
| ആത്മേശ്വരം | ജീവന്മാർക്ക് നിയാമകനും |

| | |
|---|---|
| ശാശ്വതം | ഭൂതഭവിഷ്യദ്വർത്തമാന കാലങ്ങളിലും വർത്തിക്കുന്നവനും |
| ശിവം | പരമ മംഗളസ്വരൂപനും (അഥവാ, ശുദ്ധസത്വാത്മകനും) |
| അച്യുതം | ഭ്രംശമില്ലാത്തവനും (അഥവാ, ആശ്രയിച്ചവരെ കൈവെടിയാത്തവനും) |
| നാരായണം | സർവ്വക്കും പ്രാപ്യസ്ഥാനമായവനും |
| മഹാജ്ഞേയം | അറിയപ്പെടേണ്ട പരമതത്വമായവനും |
| വിശ്വാത്മാനം | (ഘടത്തിന്ന് മണ്ണെന്നപോലെ സർവ്വജഗത്തിന്നും ഉപാദാനകാരണമാകയാൽ) സർവ്വജഗത്സ്വരൂപനും |
| പരായണം. | സർവ്വജഗത്തിന്നും ആധിഷ്ഠാനഭൂതനും ആയ (മഹേശ്വരനെ ഉപാസിക്കേണ്ടതാകുന്നു.) |

**നാരായണപരോ ജ്യോതി–**
**രാത്മാ നാരായണഃ പരഃ**
**നാരായണപരം ബ്രഹ്മ–**
**തത്ത്വം നാരായണഃ പരഃ**
**നാരായണപരോ ധ്യാതാ**
**ധ്യാനം നാരായണഃ പരഃ** 4

| | |
|---|---|
| നാരായണ (ഃ) | നാരായണൻ (എന്ന പദത്താൽ പുരാണങ്ങളിൽ വ്യവഹരിക്കപ്പെടുന്ന പരമേശ്വരൻ) തന്നെയാകുന്നു |
| പരം ബ്രഹ്മതത്ത്വം ; | ഉത്കൃഷ്ടമായ ബ്രഹ്മതത്ത്വം ; |
| പരഃ നാരായണഃ | (ആകയാൽ) സർവ്വോത്തമനായ നാരായണൻതന്നെയാകുന്നു |
| ആത്മാ ; | ആത്മാവായവൻ ; |

| | |
|---|---|
| പരഃ ജ്യോതിഃ | ("പരം ജ്യോതിരുപസംപദ്യ സ്വേനരൂപേണാഭിനിഷ്പദ്യതേ," മുക്തന്മാർ പരമാത്മജ്യോതിസ്സിൽ ലയിച്ച് സ്വസ്വരൂപത്തിൽ വർത്തിക്കുന്നു; എന്ന് ഛാന്ദോഗ്യോപനിഷത്ത് VIII. xii. 2 ൽ, പറയപ്പെട്ടതായ) പരംജ്യോതിസ്സും |
| നാരായണ (ഃ) ; | നാരായണൻ തന്നെ ; |
| നാരായണ ഃ | (ആകയാൽ) ശ്രീനാരായണൻ തന്നെയാകുന്നു |
| പരഃ ; | പരമാത്മാവ് ; |
| നാരായണ (ഃ) | (വേദാന്ത വേദ്യമായി ചിദ്വസ്തു തത്വമാകുന്ന അബാധിതമായ പരമാത്മവസ്തുവായ) നാരായണൻ തന്നെയാകുന്നു |
| പരഃ | (ജാഡ്യം മുതലായ ദോഷങ്ങളററ) സർവ്വോത്കൃഷ്ടനായ |
| ധ്യാതാ ; | (വേദാന്താധികാരിയായ) ധ്യാതാവ് ; |
| ധ്യാനം | (പ്രത്യഗാത്മാവിനെ ഗോചരീകരിക്കുന്നതായ അന്തഃകരണ വൃത്തിവിശേഷമാകുന്ന) ധ്യാനവും |
| പരഃ നാരായണഃ . | പരബ്രഹ്മമാകുന്ന നാരായണൻ തന്നെ; (ഇപ്രകാരമുള്ള നാരായണൻ ഉപാസിക്കപ്പെടേണ്ടവനാകുന്നു.) |

**യച്ച കിഞ്ചിജ്ജഗത്സർവ്വം**
**ദൃശ്യതേ ശ്രൂയതേഽപി വാ**
**അന്തർബഹിശ്ച തത്സർവ്വം**
**വ്യാപ്യ നാരായണഃ സ്ഥിതഃ** 5

| | |
|---|---|
| ജഗത് (തി) | ഈ ജഗത്തിൽ |
| യത് കിഞ്ചിത് | (സമീപത്തിലുള്ളതായ) വല്ല വസ്തുവും |

| | |
|---|---|
| ദൃശ്യതേ , | ദൃഷ്ടിഗോചരമായതോ , |
| അപി വാ<br>ശ്രൂയതേ ച, | (അഥവാ ദൂരത്തിലുള്ള) വല്ല വസ്തുവും കേട്ടറിയപ്പെട്ടുന്നതോ, |
| തത് സർവം | അതെല്ലാററിനേയും തന്നെ |
| അന്തഃ ബഹിഃ<br>ച വ്യാപ്യ, | (കടകമകുടാദിയെ അവശ്യ ഉപാദാന കാരണമായ സുവൎണ്ണം എപ്രകാരമോ അപ്രകാരം) ഉള്ളിലും പുറത്തും വ്യാപിച്ചുകൊണ്ട് |
| നാരായണഃ സ്ഥിതഃ | നാരായണൻ സ്ഥിതിചെയ്യുന്നു. |

അനന്തമവ്യയം കവിം
സമുദ്രേऽന്തം വിശ്വശംഭുവം
പദ്മകോശ പ്രതീകാശം
ഹൃദയഞ്ചാപ്യധോമുഖം 6

അധോ നിഷ്ട്യാ വിതസ്ത്യാന്തേ
നാഭ്യാമുപരി തിഷ്ഠതി
ജ്വാലമാലാകുലം ഭാതീ
വിശ്വസ്യായതനം മഹത് 7

[അവതാരിക:—ഈ മന്ത്രത്തിൻെറ പൂൎവ്വാൎദ്ധത്തിൽ ശ്രീനാരായണൻെറ വാസ്തവ രൂപത്തെ സംക്ഷേപമായി പറഞ്ഞശേഷം ഉത്തരാൎദ്ധം മുതൽ ഉപാസനസ്ഥാനത്തെ പറവാൻ തുടങ്ങുന്നു.]

| | |
|---|---|
| അനന്തം, | ദേശ പരിച്ഛേദരഹിതനും |
| അവ്യയം, | കാലപരിച്ഛേദരഹിതനും (അതായതു് ഭൂത ഭ വി ഷ്യ ദ്വ ത്ത മാ നകാലങ്ങളിലും നാശരഹിതനായി വൎത്തിക്കുന്നവനും) |
| കവിം | (ചിദ്രൂപിയാകയാൽ) സർവജ്ഞനും, |
| സമുദ്രേ | (സംസാര) സമുദ്രത്തിൽ |
| അന്തം | (തന്നെ അറിയുന്നതിനാൽ ആ സംസൃതി നശിച്ചുപോകുന്നു എന്ന കാരണം) അവസാന രൂപനായവനും, |

| | |
|---|---|
| വിശ്വശംഭുവം ; | ("ഏതസ്യൈവാനന്ദസ്യാന്യാനിഭൂതാനി മാത്രാമുപജീവന്തി" ബൃഹദാ. ഉപ. IV. iii. 32.– ഈ ബ്രഹ്മാനന്ദത്തിൻെറ ഒരു കണം മാത്രമാണ് സംസാരത്തിൽ അന്യ ജീവന്മാർ അനുഭവിക്കുന്നത്–എന്നിത്യാദി ശ്രുതിവാക്യപ്രകാരം, അപ്രകാരമുള്ള) സംസാരസുഖത്തിൻെറ ഉത്പത്തിക്കും കാരണമായവനും, (ആയ ശ്രീനാരായണനെ ഉപാസിക്കേണ്ടതാകുന്നു); |
| പദ്മകോശപ്രതീകാശം | (മദ്ധ്യത്തിൽ ഛിദ്രം—ഒഴിഞ്ഞ ചെറുസ്ഥലം—ഉള്ളതിനാൽ) താമര മൊട്ടു പോലെയുള്ളതും |
| അധോമുഖം | (എന്നാൽ ഊർദ്ധ്വമുഖമായ സാധാരണ താമരമൊട്ടുപോലെയല്ലാതെ) കീഴ്പോട്ടു മുഖമായതും ആയ |
| ഹൃദയം, | ഹൃദയം, |
| നിഷ്ട്യാഃ അധഃ | (കഴുത്ത് ഉടലിൽ ബന്ധിക്കുന്നസ്ഥാനമായ) നിഷ്ടി എന്ന ഗ്രീവാബന്ധത്തിന്ന് ചുവട്ടിലായും |
| നാഭ്യാം ഉപരി | പൊക്കിളിന്നു മുകളിലായും |
| വിതസ്ത്യാന്തേ തിഷ്ഠതി ; | വിതസ്തി (അതായത് ഒരു ചാൺ അളവ്) ദൂരമുള്ള സ്ഥാനത്തിൽ സ്ഥിതി ചെയ്യുന്നു ; |
| വിശ്വസ്യ | (ഹൃദയം സ്ഥിതിചെയ്യുന്നതായ ആ പ്രദേശത്തിൽ) ബ്രഹ്മാണ്ഡത്തിന്ന് |
| ആയതനം | ആധാരഭൂതമായ |
| മഹത് | പരബ്രഹ്മം , |
| ജ്വാലമാലാകുലം, | തുടരെത്തുടരെ ഉജ്ജ്വലിക്കുന്ന പ്രകാശപരമ്പരയോടു കൂടിയതായി, |
| ഭാതീ. | വിളങ്ങുന്നു. |

[കുറിപ്പ്:–'ഭാതീ' എന്നതിൽ ദീർഘം ഛാന്ദസമാകുന്നു.]

**സന്തതം ശിലാഭിസ്തു**
**ലംബത്യാകോശസന്നിഭം**
**തസ്യാന്തേ സുഷിരം സൂക്ഷ്മം**
**തസ്മിൻ സർവ്വം പ്രതിഷ്ഠിതം** 8

| | |
|---|---|
| ആകോശസന്നിഭം | താമരമൊട്ടുപോന്ന ആ ഹൃദയം |
| ശിലാഭിഃ | സിരകളാൽ–അതായത് നാഡികളാൽ– |
| സന്തതം | നല്ലപോലെ വ്യാപിക്കപ്പെട്ടതായി |
| ലംബതി ; | (ശരീരമദ്ധ്യത്തിൽ കീഴ്പോട്ടുമുഖമായി) തൂങ്ങിക്കിടക്കുന്നു ; |
| തസ്യ അന്തേ | ആ ഹൃദയത്തിനുള്ളിൽ (മൂദ്ധാവുവരെ ചെല്ലുന്നതായ സുഷുമ്നാനാഡിക്ക് ആധാരമായ) |
| സൂക്ഷ്മം സുഷിരം ; | (ദഹരാകാശം എന്നു പറയപ്പെടുന്ന) സൂക്ഷ്മമായ ഒരു ഛിദ്രം—ഒഴിഞ്ഞ സ്ഥലം—ഉണ്ട് ; |
| തസ്മിൻ | ആ സുഷിരത്തിൽ |
| സർവ്വം പ്രതിഷ്ഠിതം. | (മനസ്സ് സ്ഥിരമായി നിലയ്ക്കുമ്പോൾ സർവ്വജഗത്തിന്നും ആധാരമായ ബ്രഹ്മത്തിന്റെ സാക്ഷാത്കാരം ഉണ്ടാകുന്നു എന്നുള്ളതിനാൽ) ഈ സർവ്വജഗത്തും പ്രതിഷ്ഠയോടുകൂടിയതായിരിക്കുന്നു ; (സർവ്വജഗത്തും അതിനെ ആശ്രയിച്ചിരിക്കുന്നു എന്നു സാരം). |

[കുറിപ്പ്:—"ശതം ചൈകാ ഹൃദയസ്യ നാഡ്യസ്താസാം മൂദ്ധാനമഭിനിഃസൃതൈകാ. തയോദ്ധ്വമായന്നമൃതത്വമേതി വിഷ്വങ്ങന്യാ ഉത്ക്രമണേ ഭവന്തി"–ഹൃദയത്തിൻെറ നാഡികൾ 101 ആകുന്നു. അവയിൽ ഒന്നുമാത്രം മൂദ്ധാവിലേയ്ക്കു ഗമിക്കുന്നതായിരിക്കുന്നു. ആ (സുഷുമ്നാ) നാഡിവഴിയായി മേല്പോട്ടു ഗമിക്കുന്നവൻ (ക്രമമുക്തിക്ക് അർഹനായി ബ്രഹ്മലോകത്തെ പ്രാപിച്ച് ബ്രഹ്മാവോടു

കൂടി) മുക്തനായി ഭവിക്കുന്നു. മററു നാഡികൾ സംസാര ഹേതു ക്കളാകുന്നു. (കഠോപനിഷത്ത് vi–16) ഇത്യാദി കാണ്ക.

"ഗുദസ്യ പൃഷ്ഠഭാഗേസ്മിൻ വീണാദണ്ഡസ്യ ദേഹഭൃത്, ദീഘാസ്ഥി മൂർധ്നിപര്യന്തം ബ്രഹ്മദണ്ഡീതി കഥ്യതേ, തസ്യാന്തേ സുഷിരം സൂക്ഷ്മം ബ്രഹ്മനാഡീതി സൂരിഭിഃ, ഇഡാപിംഗളയോർ മദ്ധ്യേ സുഷുമ്നാ സൂക്ഷ്മരൂപിണീ, സർവ്വം പ്രതിഷ്ഠിതം യസ്മിൻ സർവ്വഗം സർവ്വതോമുഖം" (ബ്രഹ്മദണ്ഡമാകുന്ന നട്ടെല്ലിലുള്ള മൂന്നു സൂക്ഷ്മനാളങ്ങളിലെ ഇഡാ, പിംഗളാ, സുഷുമ്നാ എന്ന മൂന്നു നാഡികളിൽ (Nerves) മദ്ധ്യത്തിലുള്ളതായ അതിസൂക്ഷ്മമായത് സുഷുമ്നാ നാഡി (ബ്രഹ്മനാഡി) എന്നു പറയപ്പെടുന്നു. ഈ ബ്രഹ്മദണ്ഡത്തിന്നരികിൽ മുൻഭാഗത്തിലായി, ശരീരത്തിൽ മനസ്സിന്നു് അധീനമല്ലാത്തവയും (Involuntary) അനേകം നാഡികൾ തമ്മിൽ പിണഞ്ഞു് ദള(മുഖ)ങ്ങളോട്ടുകൂടിയവയുമായ ആറു ചക്രങ്ങൾ (Plexuses) സ്ഥിതിചെയ്യുന്നു, ഇവയിൽ ഏററവും ചുവട്ടിലുള്ളത് കന്ദമൂലത്തിന്നരികിലായി അഞ്ചു ദളങ്ങളോട്ടുകൂടിയതും സുഷുമ്നാ നാഡിയുമായി 'സാകിനീ'യെന്ന സൂക്ഷ്മമായ നാഡിയാൽ ഘടിപ്പിക്കപ്പെട്ടതും ആയ 'മൂലാധാര' ചക്രമാകുന്നു. ഇതിന്നു മുകളിൽ നാഭിപ്രദേശത്തിൽ 'സ്വാധിഷ്ഠാന' ചക്രം സ്ഥിതിചെയ്യുന്നു. ഇത് നാലുദളങ്ങളോട്ടുകൂടിയതും 'കാകിനീ'യെന്ന നാഡിയാൽ സുഷുമ്നയുമായി ചേക്കപ്പെട്ടതുമാകുന്നു. 'മണിപൂര' ചക്രം മൂന്നു ദളങ്ങളോട്ടുകൂടി 'ലാകിനി'യാൽ സുഷുമ്നയുമായി യോജിപ്പിക്കപ്പെട്ടു് ഉദരസ്ഥാനത്തിൽ വത്തിക്കുന്നു. ഹൃദയത്തിന്നരികിൽ രണ്ടു ദളമുള്ള 'അനാഹത' ചക്രം, 'രാകിണീ' നാഡിയാൽ സുഷുമ്നയുമായി ബന്ധിക്കപ്പെട്ടിരിക്കുന്നു. 'വിശുദ്ധി' ചക്രം കണ്ഠത്തിൽ സ്ഥിതിചെയ്യുന്നു. ഇത് ഒരു ദളം മാത്രമുള്ളതും 'ഡാകിനി'യാൽ ബ്രഹ്മനാഡിയുമായി സംബന്ധപ്പെട്ടതുമാകുന്നു. മേൽ വിവരിച്ച അഞ്ചുചക്രങ്ങളും അനുക്രമായി പൃഥിവി, അപ്പ്, തേജസ്സ്, വായു, ആകാശം, എന്ന പഞ്ചഭൂതങ്ങളെ ജയിക്കുന്നതിന്നു് സാധനമായുള്ളവയാകുന്നു. ആറാമത്തെ ചക്രം ഭ്രൂമദ്ധ്യത്തിലുള്ള ആറു ദളങ്ങളാന്ന 'ആജ്ഞാചക്ര' മാകുന്നു. ഇവിടെ ഇഡാ, പിംഗളാ, സുഷുമ്നാ എന്നീ മൂന്നു നാഡികളും ഒന്നിച്ചു ചേന്നു് 'ഹാകിനീ' എന്ന നാഡിയാൽ ചക്രവുമായി ബന്ധപ്പെടുന്നു. ഇവയെല്ലാററിന്നും ഉപരിയായി മൂദ്ധാവിൽ മസ്തിഷ്കത്തിലുള്ളതാകുന്നു, 'സഹസ്രാരം' (Cerebrum) എന്ന സഹസ്രദളപത്മം.

## ഷട്ചക്രങ്ങൾ




| | | | | | |
|---|---|---|---|---|---|
| 1. | സാകിനി | 2. | കാകിനി | 3. | ലാകിനി |
| 4. | രാകിണി | 5. | ഡാകിനി | 6. | ഹാകിനി |

ഇവ ഓരോന്നിന്നും ക്രമത്തിൽ അസ്ഥി, മേദസ്സ്, മാംസം, രുധിരം, ത്വക്ക്, മജ്ജാ, ശുക്ലം എന്നിവ ആധാരമായവയാകുന്നു. മൂലാധാരം മുതലായ ഈ ചക്രങ്ങളിലാകുന്നു 'കുണ്ഡലിനീ' എന്ന ശക്തി വർത്തിക്കുന്നത്. ഉറങ്ങി കിടക്കുന്നതുപോലേയുള്ള ഈ ശക്തിയെ ഉണർത്തി സുഷുമ്നാ നാഡിവഴിയായി മേല്പോട്ട് ആജ്ഞാചക്രത്തിലേയ്ക്കു കൊണ്ടുവന്ന് ചിത്തൈകാഗ്രതയോടുകൂടിയ നിർവ്വികല്പ സമാധിയെ സാധിക്കുന്നതുതന്നെയാകുന്നു യമനിയമ പ്രാണായാമാദിയായ അംഗങ്ങളോടുകൂടിയ അഷ്ടാംഗയോഗത്തിൻെറ ഫലം. (പാതഞ്ജലയോഗസൂത്രം, യോഗസാരസംഗ്രഹം, യോഗസൂത്രവൃത്തി, മുതലായ ഗ്രന്ഥങ്ങൾ നോക്കുക.)

ഒന്നാമതായി പ്രാണായാമം വഴിയായി അനാഹതചക്രത്തെ സ്വാധീനപ്പെടുത്തിയശേഷം, ഊദ്ധ്വഗതിയോടുകൂടിയ സുഷുമ്നാ നാഡിമൂലമായി ഭൂമിജയം വരുത്തി—അതായത്—അനുക്രമമായി മൂലാധാരം തുടങ്ങി അഞ്ചു ചക്രങ്ങളേയും ജയിച്ച്, പ്രാണനെ ഭ്രൂമദ്ധ്യത്തിലുള്ള ആജ്ഞാചക്രത്തിൽ നിലനിർത്തുന്ന യോഗി, പ്രകാശരൂപമായ ആത്മസ്വരൂപത്തെ അപരോക്ഷീകരിക്കുന്നു. (ഭഗവത്ഗീത അ. VIII. ശ്ലോകങ്ങൾ 9–10, ശങ്കരഭാഷ്യം.)

ഈ ചക്രങ്ങളുടെയും മററും ഏകദേശ ബോധത്തിന്നായി അടുത്ത ഭാഗത്തിലുള്ള രൂപം നോക്കുക. പ്രാണായാമാദിയായ യോഗാംഗങ്ങളുടെ അഭ്യാസം ഗുരുമുഖേന വേണ്ടതാകുന്നു, എന്നത് പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.]

**തസ്യ മദ്ധ്യേ മഹാനഗ്നിർ**
**വിശ്വാർച്ചിർ വിശ്വതോമുഖഃ**
**സോഽഗ്രഭുഗ്വിഭജൻ തിഷ്ഠ-**
**ന്നാഹാരമജരഃ കവിഃ**
**തിര്യഗൂർദ്ധ്വമധഃശായീ**
**രശ്മയസ്തസ്യ സന്തതാ** 9

| | |
|---|---|
| തസ്യ മദ്ധ്യേ | ആ സുഷുമ്നാ നാളത്തിൻെറ മദ്ധ്യത്തിൽ |
| മഹാൻ | മഹത്തായ (ശ്രേഷ്ഠമായ) |
| അഗ്നിഃ ; | അഗ്നിവർത്തിക്കുന്നു ; |

| | |
|---|---|
| വിശ്വാർച്ചിഃ | (ആയത്) അനവധി ജ്വാലയോടു കൂടിയതായി |
| വിശ്വതോമുഖഃ ; | (ആ ജ്വാലകൾ വഴിയായി ചുററുമുള്ള സർവ്വനാഡികളിലും പ്രവഹിക്കുന്നതിനാൽ) ബഹുവിധ മുഖമാന്നതായിരിക്കുന്നു ; |
| സഃ അഗ്രഭുക് | ആ അഗ്നിതന്നെ, ("അഹം വൈശ്വാനരോഭൂത്വാ പ്രാണിനാം ദേഹമാശ്രിതഃ പ്രാണാപാന സമായുക്തഃ പചാമ്യന്നം ചതുർവ്വിധം," ഗീത. XV. 14; "അയമഗ്നിർ വൈശ്വാനരോ യോऽയമന്തഃപുരുഷേ യേനേദമന്നം പച്യതേ" ബൃഹദാരണ്യക V. ix. i ഇത്യാദി വാക്യപ്രകാരം ജാഠരാഗ്നിയായി ഭവിച്ച്) സ്വകീയാഗ്രഭാഗത്തിൽ പ്രാപ്തമായ അന്നത്തെ ഭുജിക്കുന്നവനായി |
| ആഹാരം | (അങ്ങിനെ ഭുജിച്ച) ആഹാരത്തെ |
| വിഭജൻ തിഷ്ഠൻ; | (ജരിപ്പിച്ച്-ജീർണ്ണിപ്പിച്ച്-ശരീരത്തിൽ സർവ്വാവയവങ്ങളിലും യഥോചിതം) പകുത്തുന്നവനായി അവസ്ഥിതിചെയ്യുന്നു ; |
| അജരഃ, | (എന്നിരുന്നാലും സ്വയമേവ) ജീർണ്ണിക്കാത്തവനായും, |
| കവിഃ ; | സർവ്വാഭിജ്ഞനായും, കുശലനായും ഇരിക്കുന്നു ; |
| തസ്യ രശ്മയഃ | ആ ദഹരാഗ്നിയുടെ രശ്മികൾ |
| തിര്യഗൂർദ്ധ്വമധഃശായീ | വെലങ്ങത്തിലും മേല്പോട്ടും കീഴ്പോട്ടും പരക്കുന്നവയായി |
| സന്തതാ. | ഇടവിടാതെ എങ്ങും എപ്പോഴും വ്യാപിച്ചവയായിരിക്കുന്നു. |

[കുറിപ്പ്: രശ്മയഃ എന്ന ബഹുവചനത്തിന്നു, 'ശായീ, സന്തതാ,' എന്ന ഏകവചനപ്രയോഗം ഛാന്ദസമാകുന്നു.

"മഹാൻ അഗ്നിഃ" എന്നതുതന്നെയാകുന്നു ജീവാത്മാവ്. 'മഹാൻ' എന്നത് സർവ്വവ്യാപകശക്തിയെ കാണിക്കുന്നു. "അഹം വൈശ്വാനരോഭൂത്വാ പ്രാണിനാം ദേഹമാശ്രിതഃ," ഗീത. XV. 14, എന്നിത്യാദി വാക്യപ്രകാരം ഈ ദേഹസ്ഥിതനായ അഗ്നിക്ക് വൈശ്വാനരനെന്നു പേർ.]

**സന്താപയതി സ്വം ദേഹ-**
**മാപാദതലമസ്തകഃ**
**തസ്യ മദ്ധ്യേ വഹ്നിശിഖാ**
**അണീയോർദ്ധ്വാ വ്യവസ്ഥിതഃ** 10

| | |
|---|---|
| സ്വം ദേഹം | (ആ അഗ്നി) സ്വശരീരത്തെ |
| ആപാദതലമസ്തകഃ (൦) | അടിതൊട്ടു മുടിയോളം (എങ്ങും) |
| സന്താപയതി ; | ചൂടുള്ളതാക്കുന്നു; (ഈ പുറമേ ദേഹത്തിൽ കാണപ്പെടുന്നതായ ചൂടുതന്നെയാണ് ദഹരാഗ്നി വർത്തിക്കുന്നതിന്നു് ലിംഗമായതു്) ; |
| തസ്യ മദ്ധ്യേ, | ആ അഗ്നിയുടെ മദ്ധ്യത്തിൽ |
| അണീയാ | അത്യന്തസൂക്ഷ്മമായും |
| ഊർദ്ധ്വാ | (സുഷുമ്നാനാഡിവഴിയായി ബ്രഹ്മരന്ധ്രപര്യന്തം) മേല്പോട്ടുചെല്ലുന്നതായുമുള്ള |
| വഹ്നിശിഖാ, | ഒരു അഗ്നിജ്വാല, |
| വ്യവസ്ഥിതഃ (൧). | വിശിഷ്യ അവസ്ഥിതിചെയ്യുന്നു. |

**നീലതോയദമദ്ധ്യസ്ഥാ-**
**ദ്വിദ്യുല്ലേഖേവ ഭാസ്വരാ**
**നീവാരശൂകവത്തന്വീ**
**പീതാ ഭാസ്വത്യണൂപമാ** 11

| | |
|---|---|
| നീലതോയദമദ്ധ്യസ്ഥാത് | (ഈ വഹ്നിശിഖ) നീലക്കാർ മേഘമദ്ധ്യത്തിൽ നിന്നുള്ള |
| വിദ്യുല്ലേഖാ ഇവ | മിന്നൽ പിണർപോലെ |
| ഭാസ്വരാ | പ്രഭയാർന്നതായി |
| നീവാരശൂകവത് | നവരനെല്ലിന്റെ കൂർത്ത അഗ്രംപോലെ |
| തന്വീ, | നേരിയതായും |
| പീതാ | മഞ്ഞനിറമുള്ളതായും |
| ഭാസ്വതീ | ദീപ്തിയാർന്നതായും |
| അണൂപമാ. | അണുവോടുപമിക്കത്തക്കതായുമിരിക്കുന്നു. |

**തസ്യാഃ ശിഖായാ മദ്ധ്യേ**
**പരമാത്മാ വ്യവസ്ഥിതഃ**
**സ ബ്രഹ്മ സശിവസ്സ ഹരിഃ സേന്ദ്രഃ**
**സോഽക്ഷരഃ പരമഃ സ്വരാട്** 12

| | |
|---|---|
| തസ്യാഃ ശിഖായാഃ മദ്ധ്യേ | (മുൻപറയപ്പെട്ടതായ) ഈ വഹ്നിശിഖയുടെ മദ്ധ്യത്തിൽ |
| പരമാത്മാ | (ജഗത്കാരണഭൂതനായ) പരമാത്മാവ് |
| വ്യവസ്ഥിതഃ ; | (ഉപാസനാൎത്ഥം അല്പമായ സ്ഥാനത്തിൽ) വിശേഷേണ സ്ഥിതിചെയ്യുന്നു ; (എങ്കിലും അവൻ സൎവ്വദേവസ്വരൂപനാകുന്നു) ; |
| സഃ ബ്രഹ്മ (ാ) ; | അവൻതന്നെ(സ്രഷ്ടാവായ)നാന്മുഖൻ ; |
| സഃ ശിവഃ ; | അവൻതന്നെ (ലയകൎത്താവായ) പരമശിവൻ ; |
| സഃ ഹരിഃ ; | അവൻതന്നെ (സ്ഥിതികൎത്താവായ) ശ്രീഹരി ; |
| സ (ഃ) ഇന്ദ്രഃ ; | അവൻതന്നെ ദേവരാജാവ് ; |
| സഃ അക്ഷരഃ ; | അവൻതന്നെ ജഗത്കാരണഭൂതനായ കൂടസ്ഥൻ ; |
| പരമഃ ; | മായാരഹിതനായ ശുദ്ധചിദ്രൂപൻ ; |
| സ്വരാട്. | സ്വയം പ്രകാശനായവൻ. (ഇപ്രകാരമെല്ലാമുള്ളവനെ ധ്യാനം ചെയ്യേണ്ടതാകുന്നു.) |

[കുറിപ്പ്:— ഛാന്ദോഗ്യോപനിഷത്തിൽ ഹൃദയാകാശസ്ഥിതമായ ചൈതന്യം തന്നെയാകുന്നു പരബ്രഹ്മം എന്നു വിവരിച്ചിരിക്കുന്നതുകാണ്ക. "യദിദമസ്മിൻ ബ്രഹ്മപുരേ ദഹരം പുണ്ഡരീകം വേശ്മ; ദഹരോഽസ്മിന്നന്തരാകാശസ്തസ്മിൻ യദന്തസ്തദന്വേഷ്ടവ്യം, തദ്വാവ വിജിജ്ഞാസിതവ്യമിതി."—(ബ്രഹ്മത്തിൻെറ പട്ടണമാകുന്ന ഈ മനുഷ്യശരീരത്തിൽ ഹൃദയപദ്മമാകുന്ന ഒരു ചെറിയ ഭവനമുണ്ട്; ഇതിന്നുള്ളിലുള്ള അതിസൂക്ഷ്മമായ സ്ഥലമാകുന്ന ആകാശത്തിൽ യാതൊന്നു് സ്ഥിതിചെയ്യുന്നുവോ അതാകുന്നു അന്വേഷിക്കപ്പെടുകയും അറിയ

പ്പെട്ടകയും വേണ്ടതു''')—ഛാ:ന്ദോ. VIII. 1. i. ''യാവാൻ വാ അയമാകാശ സ്താവാനേഷോऽന്തർ ഹൃദയ ആകാശഃ , ഉഭേ അസ്മിൻ ദ്യാവാപൃഥിവീ അന്ത രേവ സമാഹിതേ.........": (ഈ ഹൃദയാന്തരാകാശമാകട്ടെ, ബാഹ്യത്തിലുള്ള തായ ഈ ആകാശം എത്ര വിസ്താരമാണോ അത്രയും വിസ്തൃതമായതാകുന്നു; അതിൽ ദ്യോവും ഭൂമിയും, മററ് സൂര്യചന്ദ്രാദി സർവ്വവും ഉള്ളിൽ അടങ്ങി യിരിക്കുന്നു) VIII. i. 3. "ഏഷ ആത്മാ, അപഹതപാപ്മാ വിജരോ വിമൃത്യുർ വിശോകോ വിജിഘത്സോऽപിപാസഃ സത്യകാമഃ സത്യസങ്കല്പഃ" ഇത്യാദി. (ഈ ആകാശം തന്നെയാകുന്ന ആത്മാവ്; ഒരു കോട്ടവുമില്ലാത്തതും ജര ബാധിക്കാത്തതും, മരണമില്ലാത്തതും, ദുഃഖം, വിശപ്പ്, ദാഹം എന്നിവയില്ലാത്തതും, അഭീഷ്ടങ്ങളും സങ്കല്പങ്ങളും സത്യമായി നിഷ്ഫലമാകാതുള്ളതും ആകുന്നു.) VIII. i. 5.

ഇതോടുകൂടി ''നാരായണസൂക്തം'' എന്ന അനുവാകം അവസാനിക്കുന്നു. എങ്കിലും ഇതിന്നുശേഷമുള്ള നാലു മന്ത്രങ്ങളും സാധാരണ ജപിച്ചുവരുന്ന പതിവുണ്ട്.]

ഋതം് സത്യം പരം ബ്രഹ്മ
പുരുഷം കൃഷ്ണപിംഗളം
ഊർദ്ധ്വരേതം വിരൂപാക്ഷം
വിശ്വരൂപായ വൈ നമോ നമഃ 13

| | |
|---|---|
| ഋതം | (മനസ്സിൽ) സത്യമായി അറിയപ്പെട്ടുന്നതും |
| പരം | സർവ്വോത്കൃഷ്ടവും |
| ബ്രഹ്മ | സർവ്വത്ര വ്യാപിച്ചതും ആയ ബ്രഹ്മം തന്നെ |
| കൃഷ്ണപിംഗളം | (ലോകാനുഗ്രഹാത്ഥം കൈക്കൊണ്ടതായ ശരീരത്തിലെ എടത്തുഭാഗം) സ്വർണ്ണവർണ്ണമായും (വലതുഭാഗം) കൃഷ്ണനിറമായും ഉള്ളവനും |
| ഊർദ്ധ്വരേതം | (യോഗശക്തിയാൽ) തന്റെ രേതസ്സിനെ (വീര്യത്തെ) ബ്രഹ്മരന്ധ്റത്തിൽ ഒതുക്കിയവനും ആയ |
| വിരൂപാക്ഷം | ത്രിണേത്ര വടിവാന് |

| | |
|---|---|
| പുരുഷം ; | (വിരാഡഭിമാനിയായ) പുരുഷനെ ഞാൻ ഉപാസിക്കുന്നു ; |
| വിശ്വരൂപായ ദൈവ നമോ നമഃ } | അപ്രകാരമുള്ള സർവ്വജഗത്സ്വരൂപനായ വിരാട് പുരുഷന്നായ്ക്കൊണ്ട് അനേകം നമസ്കാരം |

[കുറിപ്പ്:– ഇതു് മഹാനാരായണോപനിഷത്ത് 23-ാം അനുവാകം, 1–ാമത്തെ മന്ത്രമാകുന്നു. ഇതിൽ ഉമാമഹേശ്വരരൂപം വിരാട് സ്വരൂപമായി പറയപ്പെട്ടിരിക്കുന്നു എന്നും കാണ്ക. "ഋതീയതേ, വിശ്വം അനുഗൃഹ്ണാതി ഇതി, ഋതം"—വിശ്വത്തെ അനുഗ്രഹിക്കുന്നതിനാൽ "ഋതം" (ഭട്ടഭാസ്കരരായർ)]

**നാരായണായ വിദ്മഹേ**
**വാസുദേവായ ധീമഹി**
**തന്നോ വിഷ്ണുഃ പ്രചോദയാത്** 14

| | |
|---|---|
| നാരായണായ | (നരശരീരങ്ങൾക്കു ഉപാദാനകാരണമായ പൃഥിവ്യാദി പഞ്ചഭൂതങ്ങളാകുന്ന) നാരങ്ങളിൽ മുഖ്യമായ അപ്പ് അയനമായുള്ളവനെ (ആധാരമായുള്ളവനെ) |
| വിദ്മഹേ ; | നാം അറിയുമാറാകേണം, (പ്രാപിക്കുമാറാകേണം) ; |
| വാസുദേവായ | (ശുദ്ധബ്രഹ്മമായ ആ) വാസുദേവനെ |
| ധീമഹി ; | നാം ധ്യാനിക്കുമാറാകേണം ; |
| തത് (തത്ര) | അപ്രകാരമുള്ള ധ്യാനവിഷയത്തിൽ |
| നഃ | നമ്മേ |
| വിഷ്ണുഃ | സർവ്വ വ്യാപിയായ വിഷ്ണുഭഗവാൻ |
| പ്രചോദയാത് | പ്രേരണചെയ്യട്ടേ. |

[കുറിപ്പ്:– ഇതു് മഹാനാരായണോപനിഷത്ത് ഒന്നാം അനുവാകത്തിലെ 29–ാമത്തെ മന്ത്രമായ "വിഷ്ണുഗായത്രി"യാകുന്നു.]

**വിഷ്ണോർനുകം വീര്യാണി പ്രവോചം**
**യഃ പാർത്ഥിവാനി വിമമേ രജാംസി**
**യോ അസ്കഭായദുത്തരം സധസ്ഥം**
**വിചക്രമാണസ്ത്രേധോരുഗായഃ** 15

| | |
|---|---|
| വിഷ്ണോഃ | (ത്രിവിക്രമാവതാരംചെയ്ത) മഹാവിഷ്ണുവിൻെറ |
| വീര്യാണി | പരാക്രമലീലകളെ |
| നു കം പ്രവോചം ; | ഇപ്പോൾ ഞാൻ (ചിലവ) പറയുന്നു ; |
| യഃ | യാതൊരു ആ വിഷ്ണുഭഗവാൻ |
| പാർത്ഥിവാനി | പൃഥിവീവികാരങ്ങളായ |
| രജാംസി | ലോകങ്ങളെ |
| വിമമേ ; | വിവിധമായി പരിച്ഛേദിച്ചു ; |
| യഃ | ആ വിഷ്ണുഭഗവാൻ |
| ഉത്തരം സധസ്ഥം | ഉപരിഭാഗത്തിൽ ഒന്നിച്ച് സ്ഥിതി ചെയ്യുന്ന ദ്യോവിനെ(സ്വർഗ്ഗലോകത്തെ) |
| അസ്കഭായത് ; | (താഴെയോട്ടുവീഴാതെ) സ്തംഭിപ്പിച്ചു ; |
| ത്രേധാ | മൂന്നു പ്രകാരത്തിൽ മൂന്നടികളായി (വിശ്വമാസകലം) |
| വിചക്രമാണഃ , | വ്യാപിച്ച് അളക്കുന്നവനായി , |
| ഉരുഗായഃ . | മഹാത്മാക്കളാൽ പലപ്രകാരത്തിൽ (ശ്രുതിവാക്യങ്ങളാൽ) പുകഴ്ത്തപ്പെട്ടു. |

[കുറിപ്പ്:— "ലോകാ രജാംസ്യുച്യന്തേ" എന്നു നിരുക്തം; "പാർത്ഥിവാനി രജാംസി വിമമേ" എന്നതിന്നു 'ഭൂമിയിലുള്ള മണൽതരികളെ നിർമ്മിക്കയും പരിഗണിക്കയും ചെയ്തവൻ' എന്നു വ്യാഖ്യാന്തരം.

ഒരുവൻ ഭൂമിയിലുള്ള മണൽതരികളെ എണ്ണിക്കണക്കാക്കിയവനായാലും, അവനാൽ ത്രിവിക്രമാവതാരംചെയ്ത വിഷ്ണുഭഗവാൻെറ ലീലകളെയെല്ലാം പറയുന്നതു സാദ്ധ്യമല്ല, എന്ന അർത്ഥത്തിൽ ഭാഗവത കർത്താവ് വാമനാവതാരഘട്ടത്തിൽ പറയുന്നു—ഭാഗവതം VIII-xiii-29 നോക്കുക.

ഈ മന്ത്രം ഋഗ്വേദത്തിൽ I. 154. i – ാം മന്ത്രമാകുന്നു. വാജസനേയസംഹിത, 3–ാം കാണ്ഡം 5–ാമദ്ധ്യായത്തിൽ "യജ്ഞോ വൈ വിഷ്ണുഃ" എന്നു തുടങ്ങുന്നതായ 3–ാം ബ്രാഹ്മണത്തിൽ, ദക്ഷിണഹവിർധാനത്തെ നിർത്തുന്നതിന്ന് ചാരുകാൽ കൊട്ടുമ്പോൾ ഈ മന്ത്രത്തിന്റെ വിനിയോഗം പറയപ്പെടുന്നു.]

**വിഷ്ണോ രരാടമസി വിഷ്ണോഃ പൃഷ്ഠമസി**
**വിഷ്ണോഃ ശ്നപ്ത്രേ സ്ഥോ വിഷ്ണോഃ സ്യൂരസി**
**വിഷ്ണോർ ധ്രുവമസി വൈഷ്ണവമസി വിഷ്ണവേ ത്വാ 16**

വിഷ്ണോഃ രരാടം അസി ; } നീ വിഷ്ണുവിന്റെ ലലാടം (നെററി) ആകുന്നു ;

വിഷ്ണോഃ പൃഷ്ഠം അസി ; } നീ വിഷ്ണുവിന്റെ ശിരസ്സിൽ പിന്നിലുള്ള കപാലമാകുന്നു ;

വിഷ്ണോഃ ശ്നപ്ത്രേ സ്ഥഃ ; } നിങ്ങൾ രണ്ടുപേരും വിഷ്ണുവിന്റെ ചുണ്ടിന്റെ രണ്ട് അററങ്ങളാകുന്നു ;

വിഷ്ണോഃ സ്യൂഃ അസി ; നീ വിഷ്ണുവിന്റെ നൂൽ കയറ് (ഞരമ്പ്) ആകുന്നു ;

വിഷ്ണോഃ ധ്രുവം അസി ; } നീ വിഷ്ണുവിന്റെ ഉറച്ച ഗ്രന്ഥി (കെട്ട്) ആകുന്നു ;

വൈഷ്ണവം അസി ; നീ വിഷ്ണുവിന്ന് സ്വന്തമായതാകുന്നു ;

വിഷ്ണവേ ത്വാ . വിഷ്ണുവിന്നായി നിന്നേ(സമർപ്പിക്കുന്നു).

[കുറിപ്പ്:— ഈ മന്ത്രം യജ്ഞശകടത്തിലെ ഓരോ സ്ഥാനങ്ങളെ സ്പർശിക്കുന്നതിന്നായി വിനിയോഗിക്കപ്പെടുന്നു എന്നു മുൻപറഞ്ഞ വാജസനേയസംഹിത ബ്രാഹ്മണത്തിൽ നിരൂപിക്കുന്നു. വാ. സംഹിത III. v. iii. 24-25 നോക്കുക.]

**"സഹനാവവതു" ഇത്യാദി ശാന്തിഃ**

ശുഭം

# ശ്രീ സൂക്തം

ഹിരണ്യവർണാം ഹരിണീം
സുവർണരജതസ്രജാം
ചന്ദ്രാം ഹിരണ്മയീം ലക്ഷ്മീം
ജാതവേദോ മ ആവഹ 1

| | |
|---|---|
| ജാതവേദഃ ! | അഗ്നി ഭഗവാനേ ! |
| ഹിരണ്യവർണാം | ഹിതവും രമ്യവുമായ കാന്തിയോടു കൂടിയവളും |
| ഹരിണീം | ഹരിത (മഞ്ഞ) നിറമുള്ളവളും, (അഥവാ വിഷ്ണുപത്നിയും) |
| സുവർണ്ണരജതസ്രജാം | സ്വർണ്ണം കൊണ്ടും വെള്ളി കൊണ്ടുമുള്ള പൂമാലയണിഞ്ഞവളും |
| ചന്ദ്രാം | സർവജനാഹ്ലാദകാരിണിയും (അഥവാ ചന്ദ്ര സ്വരൂപിണിയും) |
| ഹിരണ്മയീം | സ്വർണ സ്വരൂപിണിയും (സ്വർണവിഗ്രഹയും) ആയ |
| ലക്ഷ്മീം | സർവലക്ഷണസമ്പന്നയായ ലക്ഷ്മീ ദേവിയെ |
| മേ | എനിക്കായിക്കൊണ്ടു് |
| ആവഹ. | ആഹ്വാനം ചെയ്താലും. |

[കുറിപ്പ്:-ഈ "ഹിരണ്യവർണാം" എന്നു മുതലായി തുടങ്ങുന്ന പതിനഞ്ചു മന്ത്രങ്ങളാകുന്നു "ശ്രീ സൂക്തം" എന്നു പറയപ്പെടുന്നത്. ശ്രീകാമന്മാരായ സർവ്വരാലും ഋഷി, ഛന്ദസ്, ദേവതാന്യാസാദിയോടുകൂടി ശുചിയായി ജപിക്കപ്പെടേണ്ടതാകുന്നു. എപ്രകാരമെന്നാൽ:—

ഹിരണ്യവർണാമിതിപഞ്ചദശർചസ്യ സൂക്തസ്യ
ആനന്ദ കർദ്ദമ ചിക്ലീതേന്ദിരാസുതാ മഹർഷയഃ (ശിരസ്സിൽ)
ആദ്യാസ്തിസ്രോƒനുഷ്ടുഭഃ, ചതുർത്ഥീ ബൃഹതീ,
പഞ്ചമീഷഷ്ഠ്യൗ ത്രിഷ്ടുഭൗ, തതോƒഷ്ടാവനുഷ്ടുഭഃ,
അന്ത്യാ പ്രസ്താരപങ്ക്തിഃ (മുഖത്തിൽ)
ശ്രീരഗ്നിർ ദേവതാ (ഹൃദയത്തിൽ)
മഹാലക്ഷ്മീ പ്രസാദസിദ്ധ്യർത്ഥേ ജപേവിനിയോഗഃ

അഗ്നി ദേവദൂതനാകയാൽ, അഗ്നിമുഖേന ദേവിയെ ആഹ്വാനം ചെയ്യുന്നു. ''ധനഞ്ജയൻ'' എന്ന അഗ്നിയുടെ പര്യായത്തിൽ നിന്നു്, തന്റെ ഉപാസകന്മാർക്കു് അഗ്നി ധനത്തെ പ്രദാനംചെയ്യുന്നവനാകുന്നു എന്നു് ഗ്രാഹ്യം. ''വേദസ്'' എന്നപദത്തിന്നും ''ധനം'' എന്നർത്ഥമുള്ളതിനാൽ ''ജാതവേദഃ'' എന്നതും ഇതേ അർത്ഥത്തിൽ ഗ്രാഹ്യമാകുന്നു. ''ജാതമായ സർവ്വത്തിലും ജാഠരാഗ്നിരൂപത്തിൽ വർത്തിക്കുന്നവൻ; സർവ്വജ്ഞൻ; സർവ്വരാലും അറിയപ്പെടുന്നവൻ; ജാതമാത്രത്തിൽ വിദ്യോതിക്കുന്നവൻ; എന്നിത്യാദിയും വ്യാഖ്യാനങ്ങൾ ഉണ്ടു്.]

**താം മ ആവഹ ജാതവേദോ ലക്ഷ്മീമനപഗാമിനീം**
**യസ്യാം ഹിരണ്യം വിന്ദേയം ഗാമശ്വം പുരുഷാനഹം 2**

| | |
|---|---|
| ജാതവേദഃ ! | അല്ലയോ അഗ്നേ! |
| യസ്യാം | യാതൊരു ദേവി സാന്നിദ്ധ്യം ചെയ്താൽ |
| ഹിരണ്യം, ഗാം അശ്വം | സ്വർണ്ണം, പശു, അശ്വാദിവാഹനം എന്നവയേയും |
| പുരുഷാൻ | പുത്രമിത്രദാസാദിയേയും |
| അഹം, അസ്മിൻ | ഞാൻ, ഇവിടെ ഇപ്പോൾതന്നെ |
| വിന്ദേയം, | പ്രാപിക്കുമാറാകുമോ, |
| താം ലക്ഷ്മീം | അപ്രകാരമുള്ള ശ്രീദേവിയെ |
| അനപഗാമിനീം | (എങ്കൽ നിന്നും) ഒരിക്കലും വിട്ടുപിരിയാതിരിക്കുന്നവളായി |
| മേ | എനിക്കായിക്കൊണ്ടു് |
| ആവഹ. | ആഹ്വാനം ചെയ്തു് വരുത്തിയാലും. |

**അശ്വപൂർവ്വാം രഥമദ്ധ്യാം ഹസ്തിനാദപ്രബോധിനീം**
**ശ്രിയം ദേവീമുപഹ്വയേ ശ്രീർമാ ദേവീ ജുഷതാം 3**

| | |
|---|---|
| അശ്വപൂർവാം | മുൻഭാഗം അശ്വങ്ങളോട്ടുകൂടിയവളും |
| രഥമദ്ധ്യാം | മദ്ധ്യഭാഗം രഥങ്ങളായുള്ളവളും |
| ഹസ്തിനാദ- പ്രബോധിനീം | ഗജങ്ങളുടെ ഭേരിനാദങ്ങളാൽ (തന്റെ ആഗമനത്തെ) അറിയിപ്പിക്കുന്നവളും |
| ദേവീം | ശോഭിക്കുന്നവളും ആയ |
| ശ്രിയം | (സേനാരൂപിണിയായ) ശ്രീദേവിയെ |
| ഉപഹ്വയേ ; | എന്റെ സമീപത്തിലേയ്ക്കു് ഞാൻ ആഹ്വാനം ചെയ്യുന്നു ; |
| ദേവീ ശ്രീഃ | (അപ്രകാരമുള്ള) ശ്രീ ദേവി |
| മാ ജുഷതാം. | സന്തുഷ്ടയായി എന്നെവിട്ടുപിരിയാതെ വർത്തിക്കേണമേ. |

**കാം സോസ്മിതാം ഹിരണ്യപ്രാകാരാ-**
**മാർദ്രാം ജ്വലന്തീം തൃപ്താം തർപയന്തീം**
**പദ്മേ സ്ഥിതാം പദ്മവർണാം**
**താമിഹോപഹ്വയേ ശ്രിയം 4**

| | |
|---|---|
| കാം | അവാങ്മനസഗോചരയും (അഥവാ വാഗ്രൂപിണിയും) |
| സോസ്മിതാം | മന്ദസ്മിതത്തോടുകൂടിയവളും |
| ഹിരണ്യപ്രാകാരാം | സ്വർണ്ണാവരണയുക്തയും (അഥവാ ഹിതവും രമ്യവുമായ ഉത്കൃഷ്ടസ്വരൂപമാന്നവളും) |
| ആർദ്രാം | ശീതളസ്വഭാവയും (അഥവാ, ക്ഷീരാബ്ധിജാതയാകയാലും ഗജാഭിഷിക്തയാകയാലും നനഞ്ഞിരിക്കുന്നവളും, അഥവാ ആർദ്രാനക്ഷത്രജാതയായ രുദ്രരൂപിണിയും) |

ജ്വലന്തീം — ജ്യോതിഃസ്വരൂപിണിയും

തൃപ്താം — പരിപൂർണകാമയും (അഥവാ ഭക്തിപൂജാദികളാൽ സന്തുഷ്ടയും)

തർപ്പയന്തീം — ഭക്തന്മാർക്ക് സ്വമനോരഥപൂർത്തിവരുത്തുന്നവളും

പദ്മേ സ്ഥിതാം — താമരപ്പൂവിൽ അധിഷ്ഠാനം ചെയ്യുന്നവളും

പദ്മവർണാം — പദ്മംപോലെ ശോഭയാർന്നവളും ആയ

താം ശ്രിയം — സുപ്രസിദ്ധയായ ആ ലക്ഷ്മീദേവിയെ

ഇഹ ഉപഹ്വയേ. — എന്റെ സമീപത്തിലേയ്ക്ക് ഞാൻ ആഹ്വാനം ചെയ്യുന്നു.

**ചന്ദ്രാം പ്രഭാസാം യശസാ ജ്വലന്തീം**
**ശ്രിയം ല്ലോകേ ദേവജുഷ്ടാമുദാരാം**
**താം പദ്മിനീമീം ശരണമഹം പ്രപദ്യേ—**
**ലക്ഷ്മീർമേ നശ്യതാം ത്വാം വൃണേ.** 5

ചന്ദ്രാം — ആഹ്ലാദകാരിണിയും

പ്രഭാസാം — ഉത്കൃഷ്ടകാന്തിയാർന്നവളും

ലോകേ — സർവ്വലോകത്തിലും

യശസാ — (ഐശ്വര്യം, സംപത്ത്, ഔദാര്യം മുതലായ ഗുണങ്ങളാലുള്ള) കീർത്തിയാൽ

ജ്വലന്തീം — പ്രകാശിക്കുന്നവളും

ദേവജുഷ്ടാം — (തന്മൂലം ഇന്ദ്രാദി) ദേവകളാൽ സേവിതയും

ഉദാരാം — ഔദാര്യമുള്ളവളും

പദ്മിനീം — താമരപ്പൂക്കൾ കയ്യിൽ ധരിച്ചവളും

ഈം — ഈകാരവാച്യയും ആയ

താം ശ്രിയം — സർവ്വപ്രസിദ്ധയായ ശ്രീദേവിയേ

| | |
|---|---|
| അഹം ശരണം പ്രപദ്യേ; | ഞാൻ ശരണം പ്രാപിക്കുന്നു ; |
| മേ അലക്ഷ്മീഃ | എൻെറ ദാരിദ്ര്യാദി ദുഃഖം |
| നശ്യതാം ; | നശിക്കുമാറാകട്ടെ ; |
| ത്വാം വൃണേ. | ഞാൻ നിന്തിരുവടിയെആശ്രയിക്കുന്നു. |

**ആദിത്യവർണേ തപസോഽധിജാതോ**
**വനസ്പതിസ്തവ വൃക്ഷോഽഥ ബില്വഃ**
**തസ്യ ഫലാനി തപസാ നുദന്തു**
**മായാന്തരാ യാശ്ച ബാഹ്യാ അലക്ഷ്മീഃ** 6

| | |
|---|---|
| അഥ, | എന്നതന്നേയല്ല, |
| ആദിത്യവർണേ! | സൂര്യ്യതേജസ്സൊത്ത കാന്തിയാന്ന ഹേ ദേവി! |
| തവ തപസഃ | നിന്തിരുവടിയുടെ തപശ്ചര്യ്യാത്ഥമായി (നിന്തിരുവടിയുടെ തപോനിഷ്ഠകൊണ്ടു തന്നെ) |
| വനസ്പതിഃ | (പൂവില്ലാതെ കായ്ക്കുന്നതായ) വനസ്പതിയാകുന്ന |
| ബില്വഃ വൃക്ഷഃ | ബില്വ വൃക്ഷം |
| അധി ജാതഃ ; | (ഭവതിയുടെ കരത്തിൽ നിന്നും) ഉത്പന്നമായി ; |
| തസ്യ ഫലാനി | ആ ബില്വവൃക്ഷത്തിൻെറ കായ്കൾ |
| തപസാ | നിന്തിരുവടിയുടേ അനുഗ്രഹത്താൽ |
| ആന്തരാഃ | (ചിത്തം, മനസ്സ്, ബുദ്ധി മുതലായ) അന്തരിന്ദ്രിയങ്ങളെ സംബന്ധിച്ച |
| യാഃ മായാഃ | യാതൊരു അജ്ഞാനം, അതിൻെറ കാര്യ്യങ്ങൾ എന്നവയേയും , |
| ബാഹ്യാഃ | (ചക്ഷുരാദിയും വാഗാദിയും ആയ) ബാഹ്യേന്ദ്രിയങ്ങളെ സംബന്ധിച്ച |

| | |
|---|---|
| അലക്ഷ്മീഃ | അശ്രീകരങ്ങളാകുന്ന ദുർഗ്ഗതികളേയും |
| നുദന്തു. | പോക്കമാറാകട്ടെ. |

[കുറിപ്പ്:- "ബില്വാരണ്യേ തപശ്ചക്രേ ലക്ഷ്മീർലോകഹിതാർത്ഥിനീ," (കാളികാപുരാണം) "തന്മദ്ധ്യാ സഹസ്രോത്ഥം ബില്വദ്രുമമുപാശ്രിതാ" (ഭാർഗ്ഗവതന്ത്രം) "ബില്വോ ലക്ഷ്മ്യാഃ കരോƽഭവത്''' (വാമനപുരാണത്തിൽ കാത്യായനവചനം) ഇത്യാദിയിൽ നിന്നും വില്വ വൃക്ഷം ലക്ഷ്മീദേവിയുടെ കരത്തിൽനിന്നുത്ഭവിച്ചുവെന്നും, ലോകഹിതത്തിന്നായി ദേവി വില്വാടവിയിൽ തപസ്സു ചെയ്യുന്നതായും ഗ്രഹിക്കാവുന്നതാകുന്നു. ഐശ്വര്യപ്രാപ്തിക്കായി ബില്വക്കായകൊണ്ടും വെള്ളത്താമരപ്പൂക്കൾകൊണ്ടും ശ്രീസൂക്തഹോമം വിധിക്കപ്പെട്ടിട്ടുണ്ട്. ശ്രീസൂക്തമന്ത്രജപത്തെ ഔപാസനാഗ്നി മുഖമായോ, വില്വവൃക്ഷ സാന്നിദ്ധ്യത്തിലൊ ചെയ്യുന്നതായാൽ അത്യധികം ഫലസിദ്ധി ഉണ്ടാകുന്നതാകുന്നു.

"അപുഷ്പാഃ ഫലവന്തോ യേ തേ വനസ്പതയഃ സ്മൃതാഃ" എന്നു് വനസ്പതിക്കു് ലക്ഷണം. അത്തി, ഇത്തി, അരയാൽ, ക്കുവളം മുതലായവ.]

**ഉപൈതു മാം ദേവസഖഃ കീർത്തിശ്ച മണിനാ സഹ**
**പ്രാദുർഭൂതോƽസ്മിരാഷ്ട്രേƽസ്മിൻ കീർത്തിമൃദ്ധിം ദദാതു മേ**

| | |
|---|---|
| ദേവസഖഃ | മഹാദേവസഖാവായ (ധനപതിയായ) കുബേരനും |
| കീർത്തിഃ | കീർത്ത്യഭിമാനി ദേവതയും |
| മണിനാ സഹ | ചിന്താമണിയോടുംകൂടി |
| മാം ഉപൈതു ; | എന്നെ പ്രാപിക്കേണമേ ; |
| അസ്മിൻ രാഷ്ട്രേ | (ദേവതോപാസനാദിയോഗ്യമായ കർമ്മഭൂമിയാകുന്ന) ഈ രാജ്യത്തിൽ |
| പ്രാദുർഭൂതഃ അസ്മി ; | (ഉപാസനാദി കർമ്മങ്ങൾക്കു് അനുയുക്തമായ മനുഷ്യശരീരത്തെ കയ്ക്കൊണ്ടു്) ഇതാ ഞാൻ ജാതനായിരിക്കുന്നു ; |
| മേ കീർത്തിം | (അപ്രകാരമുള്ള കുബേരാദികൾ) എനിക്കു് ലോകപ്രസിദ്ധിയേയും |
| ഋദ്ധിം | അഷ്ടൈശ്വര്യ സമൃദ്ധിയേയും |
| ദദാതു. | നൽകുമാറാകട്ടെ. |

[കുറിപ്പ്:- "അനുഗൃഹ്ണാതി യം യം ശ്രീസ്തം കുബേരോƽനുധാവതി" ഇത്യാദി കാണ്ക.]

**ക്ഷുത്പിപാസാമലാം ജ്യേഷ്ഠാ-**
**മലക്ഷ്മീം നാശയാമ്യഹം**
**അഭൂതിമസമൃദ്ധിം ച**
**സർവ്വാം നിർണ്ണുദ മേ ഗൃഹാത്** 8

| | |
|---|---|
| ക്ഷുത്പിപാസാമലാം | വിശപ്പ്, ദാഹം, മാലിന്യം എന്നവ സ്വരൂപമായുള്ള |
| ജ്യേഷ്ഠാം അലക്ഷ്മീം | നിന്തിരുവടിക്കു മുമ്പുതന്നെ (ക്ഷീരാബ്ധിമഥനകാലത്തിൽ) ജാതയായ ജ്യേഷ്ഠാഭഗവതിയാകുന്ന അശ്രീയെ |
| അഹം നാശയാമി ; | (നിന്തിരുവടിയുടെ പ്രസാദത്താൽ) ഞാൻ ഇല്ലാതാക്കുന്നു ; |
| അഭൂതിം | ദാരിദ്ര്യത്തേയും |
| സർവ്വാം അസമൃദ്ധിം ച , | സർവ്വഭോഗ്യവസ്തുക്കളുടെ അഭിവൃദ്ധിയില്ലായ്മയേയും |
| മേ ഗൃഹാത് | എന്റെ ഭവനത്തിൽ നിന്നും |
| നിർണ്ണുദ. | പോക്കിയാലും. |

**ഗന്ധദ്വാരാം ദുരാധർഷാം നിത്യപുഷ്ടാം കരീഷിണീം**
**ഈശ്വരീം സർവ്വഭൂതാനാം താമിഹോപഹ്വയേ ശ്രിയം**

| | |
|---|---|
| ഗന്ധദ്വാരാം | (സ്വന്തം തന്മാത്രമാകുന്ന) ഗന്ധം വഴിയായി അറിയപ്പെടുന്നവളും |
| ദുരാധർഷാം | (ചവിട്ടുക, വെട്ടുക, കുഴിക്കുക, മൂത്രപുരീഷാദിയെ തങ്കൽ വിസർജനം ചെയ്യുക, എന്നിത്യാദിയായ യാതൊരു പ്രവൃത്തിയാലും) ഒരിക്കലും കോപിപ്പിക്കപ്പെടുവാൻ സാദ്ധ്യയല്ലാത്തവളും (തന്മൂലം ക്ഷമാ എന്നും പറയപ്പെടുന്നവളും) |

| | |
|---|---|
| കരീഷിണീം | (ഗവാശ്വാദി ബഹുപശുസമൃദ്ധിയാൽവ ളാകയാൽ) ഉണങ്ങിയ ഗോമയത്തോട്ടു കൂടിയവളും |
| നിത്യപുഷ്ടാം | (അക്കാരണത്താൽ) സർവ്വദാ സസ്യാ ദി സമൃദ്ധിയോട്ടുകൂടിയവളും |
| സർവ്വ ഭൂതാനാം ഈശ്വരീം | സർവ്വ പ്രാണികൾക്കും ആധാരമായവ ളും ആയ |
| താം ശ്രിയം | അപ്രകാരമുള്ള സർവ്വവിദിതയായ (ഭൂരൂ പിണിയായ) ശ്രീ ദേവിയേ |
| ഉപഹ്വയേ. | ഞാൻ സമീപത്തിലേയ്ക്കു് ആഹ്വാനം ചെയ്യുന്നു. |

[കുറിപ്പ്:– "ശ്രീർഭൂർനീളാ രമാ ദുർഗാ സീതാ സത്യാ ച ഭാമിനീ
രുക്മിണീ തുളസീ രാധാ സർവ്വാ ലക്ഷ്മ്യംശസംഭവാഃ"
എന്നു് ശ്രീ രഹസ്യം]

**മനസഃ കാമമാകൂതിം വാചസ്സത്യമശീമഹി**
**പശൂനാം രൂപമന്നസ്യ മയി ശ്രീഃ ശ്രയതാം യശഃ** 10

| | |
|---|---|
| മനസഃ കാമം | മനസ്സുകൊണ്ടു് ആഗ്രഹിക്കുന്നതിനേയും |
| ആകൂതിം, | സങ്കല്പിക്കുന്നതിനേയും |
| വാചഃ സത്യം | വാക്കുകൊണ്ടു് പറയുന്നതു് സത്യമായ് വരിക എന്നതിനേയും |
| പശൂനാം രൂപം | പശുക്കളുടെ സാരമായ ക്ഷീരത്തേയും |
| അന്നസ്യ (രൂപം) | (ഭക്ഷ്യഭോജ്യാദി ചതുർവിധമായ) അന്ന ത്തിൻെറ സാരത്തേയും |
| അശീമഹി ; | ഞങ്ങൾ പ്രാപിക്കുമാറാകേണം ; |
| ശ്രീഃ യശഃ | സമ്പത്തും കീർത്തിയും |
| മയി | (ഭവതിയുടെ ഉപാസകനായ) എങ്കൽ |
| ശ്രയതാം. | നിലകൊള്ളേണമേ. |

**കർദ്ദമേന പ്രജാഭൂതാ മയി സംഭവ കർദ്ദമ**
**ശ്രിയം വാസയ മേ കുലേ മാതരം പദ്മമാലിനീം 11**

| | |
|---|---|
| കർദ്ദമേന | കർദ്ദമനെന്ന പുത്രനാൽ |
| പ്രജാഭൂതാ ; | (ശ്രീദേവി) ഉത്തമപുത്രവതിയായി ; |
| കർദ്ദമ ! | (ആകയാൽ) ഹേ ശ്രീപുത്ര ! |
| മയി സംഭവ ; | നിന്തിരുവടി എങ്കൽ സാന്നിദ്ധ്യം കൊണ്ടാലും ; |
| മാതരം | (അക്കാരണത്താൽ നിന്തിരുവടിയുടെ) മാതാവായ |
| പദ്മ മാലിനീം | പദ്മ മാലകൾ ചാർത്തിയ |
| ശ്രിയം | ലക്ഷ്മീ ദേവിയേയും |
| മേ കുലേ വാസയ. | എന്റെ വംശത്തിൽ പ്രതിഷ്ഠിച്ചാലും. |

**ആപഃ സൃജന്തു സ്നിഗ്ദ്ധാനി**
**ചിക്ലീത വസ മേ ഗൃഹേ**
**നി ച ദേവീം മാതരം**
**ശ്രിയം വാസയ മേ കുലേ 12**

| | |
|---|---|
| ആപഃ | ജലാഭിമാനിദേവതകൾ (അപ്സ്വരൂപിണിയായ ശ്രീദേവി) |
| സ്നിഗ്ദ്ധാനി | (ക്ഷീരം, ആജ്യം മുതലായ) സ്നേഹയുക്തങ്ങളായ ദ്രവ്യങ്ങളെ |
| സൃജന്തു ; | (എന്റെ ഗൃഹത്തിൽ) ഉത്പാദിപ്പിക്കുമാറാകട്ടേ ; |
| ചിക്ലീത ! | (ചിക്ലീതൻ എന്നും പേരുള്ള ലക്ഷ്മീപുത്രനായ) ഹേ മന്മഥ ! |
| മേ ഗൃഹേ വസ ; | എന്റെ ഗൃഹത്തിൽ വസിച്ചാലും ; |
| ച , | എന്നുമാത്രമല്ല , |
| മാതരം | (നിന്തിരുവടിയുടെ) മാതാവായ |

| | |
|---|---|
| ശ്രിയം ദേവീം | ലക്ഷ്മീദേവിയെ |
| മേ കുലേ | എന്റെ വംശത്തിൽ |
| വാസയ. | വാസം ചെയ്യിച്ചാലും. |

[കുറിപ്പ്:- സർവ്വവും യാതൊരു അപ്പിൽ നിന്നും ജനിക്കുകയും ലയിക്കുകയും ചെയ്യുന്നുവോ, അതിനാൽ അപ്പിന്ന് 'ജലം' എന്നു പേർ സിദ്ധിച്ചു.

"ശ്രീ ദേവ്യാസ്തനയോ ജജ്ഞേ ചിക്ലീതോ നാമ മന്മഥഃ
അംബന്നവിക്രതൌ ചിത്തേ ജാതഃ കാമോഹി ചിത്തജഃ
അയമേവ ഹി സംസാര ഹേതുഃ സർവ്വാർത്ഥ സാധകഃ" ,

അപ്പിന്റെയും അന്നത്തിന്റെയും വികാരമാകുന്ന ചിത്തത്തിൽ ജാതനാകുന്ന കാമനെന്ന ചിത്തജൻ തന്നെയാകുന്നു ചിക്ലീതൻ, എന്നു് സൂക്താർത്ഥ സംഗ്രഹം.

ലക്ഷ്മീദേവി ധർമ്മാർത്ഥകാമങ്ങളാകുന്ന ത്രിവർഗ്ഗം സ്വരൂപമായുള്ളവളാകുന്നു. ആ ധർമ്മാദികൾ കാമത്തെ അനുസരിച്ച് അതുമായി ബന്ധപ്പെട്ടവയുമാകുന്നു എന്നും ഗ്രാഹ്യം.]

**ആർദ്രാം യഃകരിണീം യഷ്ടിം**
**പിങ്ഗളാം പദ്മമാലിനീം**
**ചന്ദ്രാം ഹിരണ്മയീം ലക്ഷ്മീം**
**ജാതവേദോ മ ആവഹ** 13

| | |
|---|---|
| ആർദ്രാം | ദയാർദ്രചിത്തയും |
| യഃകരിണീം | യഷ്ടി (ദണ്ഡ്) കയ്യിലേന്തിയവളും |
| യഷ്ടിം | (വ്രത) ദണ്ഡരൂപിണിയും |
| പിങ്ഗളാം | പിങ്ഗള (മഞ്ഞ) വർണമാർന്നവളും |
| പദ്മമാലിനീം | പദ്മ മാല ധരിച്ചവളും |
| ചന്ദ്രാം | ചന്ദ്രമണ്ഡലസ്ഥിതയും (സകല ജഗദാഹ്ലാദകാരിണിയും) |
| ഹിരണ്മയീം | ഹിരണ്യ സ്വരൂപയും ആയ |
| ലക്ഷ്മീം ജാതവേദഃ ! | ലക്ഷ്മീദേവിയെ ഹേ അഗ്നേ ! |
| മേ ആവഹ. | എനിക്കായി ആവാഹിച്ചാലും. |

**ആർദ്രാം പുഷ്കരിണീം പുഷ്ടിം**
**സുവർണാം ഹേമമാലിനീം**
**സൂര്യാം ഹിരണ്മയീം ലക്ഷ്മീം**
**ജാതവേദോ മ ആവഹ** 14

| | |
|---|---|
| പുഷ്കരിണീം | (തന്നെ കലശങ്ങൾകൊണ്ട് അഭിഷേകം ചെയ്യുന്ന രണ്ടു ഗജങ്ങളുടെ) തുമ്പിക്കൈ അഗ്രങ്ങളോടുകൂടിയവളും, (താമരപ്പൊയ്കയിൽ വർത്തിക്കുന്നവളും) |
| ആർദ്രാം | (ആ അഭിഷേക ജലത്താൽ) നനഞ്ഞിരിക്കുന്നവളും |
| പുഷ്ടിം | പുഷ്ടിരൂപിണിയും |
| സുവർണാം | ശോഭനവർണയും |
| ഹേമ മാലിനീം | സ്വർണമാലകളണിഞ്ഞവളും |
| ഹിരൺമയീം | സ്വർണരൂപത്തിൽ വിളങ്ങുന്നവളും |
| സൂര്യാം | സവിതൃമണ്ഡലസംസ്ഥിതയും (സാവിത്രീരൂപയും) ആയ |
| ലക്ഷ്മീം | ഗജലക്ഷ്മീ ദേവിയെ |
| ജാതവേദഃ ! | ഹേ അഗ്നേ ! |
| മേ ആവഹ. | എങ്കൽ ആവാഹിച്ചാലും. |

[കുറിപ്പ്:— മമകാരവും മദവുമാകുന്ന രണ്ടു ഗജങ്ങൾ; ആശയും പ്രീതിയുമാകുന്ന അവ തുമ്പിക്കരത്തിൽ പിടിച്ച സ്വർണകലശങ്ങൾ; ഹൃത്പദ്മ വാസിനിയായി ചിദ്രൂപിണിയായ ദേവി തൃപ്തിയാകുന്ന ജലത്താൽ അഭിഷേകം ചെയ്യപ്പെടുന്നു. ഇങ്ങിനെ ഗജലക്ഷ്മിയുടെ തത്വം.

"മമകാരോ മദശ്ചേതി വർത്തേതേ പാർശ്വയോർദ്വയോഃ — ദേവതേ ഗജരൂപിണ്യൗ ശ്രീദേവീമഭിഷിഞ്ചതഃ— തയോഃ ശുണ്ഡാഗ്രയോർജാത ആശാപ്രീത്യാഹ്വയാവുഭൌ-സുവർണ്ണകലശൌ താഭ്യാം തൃപ്തിപൂർണാംഭസാഽന്വഹം- ഹൃൽപദ്മവാസിനീ ദേവീചിദ്രൂപിണ്യഭിഷിച്യതേ." (ശ്രീതത്വം)]

**താം മ ആവഹ ജാതവേദോ**
**ലക്ഷ്മീ മനപ ഗാമിനീം**
**യസ്യാം ഹിരണ്യം പ്രഭൂതം**
**ഗാവോ ദാസ്യോഽശ്വാന്**
**വിന്ദേയം പുരുഷാനഹം** **15**

| | |
|---|---|
| യസ്യാം | യാതൊരുവളുടെ സാന്നിദ്ധ്യത്തിൽ |
| പ്രഭൂതം ഹിരണ്യം | അളവററ സ്വർണാദിധനത്തേയും |
| ഗാവഃ | പശുക്കളേയും |
| ദാസ്യഃ | ദാസീജനങ്ങളേയും |
| അശ്വാൻ | അശ്വാദി വാഹനങ്ങളേയും |
| പുരുഷാൻ | പുത്ര മിത്രാദി ജനങ്ങളേയും |
| അഹം വിന്ദേയം , | ഞാൻ പ്രാപിക്കുമോ, |
| താം അനപഗാമിനീം | അപ്രകാരമുള്ള ശാശ്വത സ്ഥിതിയോടു കൂടിയ |
| ലക്ഷ്മീം | ശ്രീ ദേവിയെ |
| ജാതവേദഃ ! | ഹേ അഗ്നേ ! |
| മേ ആവഹ. | എങ്കൽ ആവാഹനം ചെയ്താലും. |

[കുറിപ്പ് — ഇതിന്നുശേഷം ഉത്തരദേശീയപാഠത്തിൽ

"യഃ ശുചിഃ പ്രയതോ ഭൂത്വാ
ജുഹുയാ ദാജ്യമന്വഹം
സൂക്തം പഞ്ചദശർച്ചം ച
ശ്രീകാമഃ സതതം ജപേത്"

(യാതൊരുവൻ ശ്രീകാമനാണെന്നാൽ, നിത്യം ശുചിയായി ശ്രീ സൂക്തമന്ത്രങ്ങൾകൊണ്ടു് ആജ്യാഹുതിചെയ്തു്, ശ്രീസൂക്തം ജപംചെയ്യേണ്ടതാകുന്നു) എന്നിത്യാദിയായി ചില ശ്ലോകങ്ങൾ ഫലശ്രുതിയായുണ്ടു്.

ദാക്ഷിണാത്യപാഠത്തിലാകട്ടേ, ശ്രീ സൂക്തജപത്തിന്നുശേഷം താഴെ സ്ഥൂലാക്ഷരത്തിൽ അച്ചടിച്ചിട്ടുള്ള ശ്ലോകങ്ങൾ മാത്രമാകുന്നു പറഞ്ഞുവരാറു

പദ്മപ്രിയേ പദ്മിനി പദ്മഹസ്തേ
പദ്മാലയേ പദ്മദളായതാക്ഷി
വിശ്വപ്രിയേ വിഷ്ണുമനോऽനുകൂലേ
ത്വത്പാദപദ്മം മയി സന്നിധത്സ്വ

മഹാദേവ്യൈ ച വിദ്മഹേ
വിഷ്ണുപത്ന്യൈ ച ധീമഹി
തന്നോ ലക്ഷ്മീഃ പ്രചോദയാത്

യാ സാ പദ്മാസനസ്ഥാ വിപുലകടിതടീ
പദ്മപത്രായതാക്ഷീ
ഗംഭീരാവർത്തനാഭിഃ സ്തനഭരനമിതാ
ശുഭ്ര വസ്ത്രോത്തരീയാ
ലക്ഷ്മീർദ്ദിവ്യൈർഗ്ഗജേന്ദ്രൈർമണിഗണഖചിതൈഃ
സ്നാപിതാ ഹേമകുംഭൈഃ
നിത്യം സാ പദ്മഹസ്താ മമ വസതു ഗൃഹേ
സർവ്വമാംഗല്യ യുക്താ.

ശ്രീ മഹാദേവ്യൈ നമഃ

ശുഭമസ്തു

# ഭൂസൂക്തം

## തൈത്തിരീയ സംഹിതാ–കാണ്ഡം 1

### പ്രപാഠകം v അനുവാകം iii.

**ഭൂമിർഭൂമ്നാ ദ്യൌർവരിണാഽന്തരിക്ഷം മഹിത്വാ
ഉപസ്ഥേ തേ ദേവ്യദിതേഽഗ്നിമന്നാദമന്നാദ്യായാദധേ 1**

[അവതാരിക:– "ഭൂമിർഭൂമ്നാ" എന്നു തുടങ്ങുന്ന 4 മന്ത്രങ്ങൾ ഗാർഹപത്യാധാനമന്ത്രങ്ങളാകുന്നു. ഇതിന്നുമുമ്പുള്ള രണ്ടനുവാകങ്ങളിൽ ആധേയത്തിന്റെ പ്രധാനവിധിയും അംഗങ്ങളും പറയപ്പെട്ടു.]

| | |
|---|---|
| ഭൂമ്നാ ഭൂമിഃ , | (ഗാർഹപത്യപ്രദേശമാകുന്ന ഹേ ഭൂമി ദേവി! നിന്തിരുവടി ലോകത്രയ രൂപിണിയാകുന്നു; എപ്രകാരമെന്നാൽ) ബാഹുല്യം ഹേതുവാൽ ഭൂമിയും, |
| വരിണാ ദ്യൌഃ , | ശ്രേഷ്ഠത്വം ഹേതുവാൽ ദ്യോവും (സ്വർല്ലോകവും) |
| മഹിത്വാ അന്തരിക്ഷം; | മഹത്ത്വം കാരണം അന്തരിക്ഷവും ആകുന്നു ഭവതി ; |
| അദിതേ ദേവി ! | ഹേ ഭൂമിദേവി ! |
| തേ ഉപസ്ഥേ | നിന്തിരുവടിയുടെ മടിയിൽ |
| അന്നാദം | അന്നമാകുന്ന ഹവിസ്സിനെ ഭുജിക്കുന്നവനായ |
| അഗ്നിം | ഗാർഹപത്യാഗ്നിയെ |
| അന്നാദ്യായ | (യജമാനന്ന്) ഭുജിപ്പാൻ യോഗ്യമായ അന്നത്തിന്റെ സിദ്ധിക്കായി |
| ആദധേ. | ഞാൻ ആധാനം (സ്ഥാപനം) ചെയ്യുന്നു. |

**ആയ്യം ഗൌഃ പൃശ്നിരക്രമീദസനന്മാതരം പുനഃ**
**പിതരം ച പ്രയൻത്സ്വഃ** **2**

| | |
|---|---|
| അയം | ഈ ഗാർഹപത്യാഗ്നി |
| ഗൌഃ | (ആദിത്യരൂപത്തിൽ) ഗമനസ്വഭാവമാന്നവനായി |
| പൃശ്നിഃ | ശ്വേതവർണ്ണയുക്തനായി |
| ആ അക്രമീത് ; | (ജഗത്തിനെ) എങ്ങും ആക്രമിച്ചു ; |
| പുനഃ | (എപ്രകാരമെന്നാൽ) വീണ്ടും |
| മാതരം | മാതാവായ പൃഥിവിയെ |
| അസനത് ; | പ്രാപിച്ചു ; |
| സ്വഃ | സ്വർഗ്ഗമാകുന്ന |
| പിതരം ച | പിതാവിനേയും |
| പ്രയൻ. | പ്രകർഷേണ പ്രാപിക്കുന്നവനായി സ്ഥിതിചെയ്യുന്നു. |

[കുറിപ്പ്:- "ദ്യൌഃ പിതാ പൃഥിവീ മാതാ," എന്നു ശ്രുതി.]

**ത്രിംശദ്ധാമ വി രാജതി വാക്പതങ്ഗായ ശിശ്രിയേ**
**പ്രത്യസ്യ വഹ ദ്യുഭിഃ** **3**

| | |
|---|---|
| ത്രിംശത് | (ആദിത്യരൂപിയായ ഗാർഹപത്യാഗ്നിയെ സംബന്ധിച്ച) മുപ്പത് |
| ധാമ | (മുഹൂർത്തരൂപത്തിലുള്ളതായ) തേജസ്സ് |
| വി രാജതി ; | വിശേഷേണ ശോഭിക്കുന്നു ; (എന്നു മാത്രമല്ല) |
| വാക് | ('ഋഗ്ഭിഃപൂർവ്വാഹ്നേദിവി ദേവ ഈയതേ' ഋഗ്വേദ മന്ത്രങ്ങൾകൊണ്ടു് പൂർവ്വാഹ്നത്തിൽ ആദിത്യദേവൻ സ്തുതിക്കപ്പെടുന്നു, എന്നിത്യാദി ശ്രുതിവാക്യപ്രകാരം) വേദസ്തുതിരൂപമായ വാക്ക് |

| | |
|---|---|
| പതംഗായ ശിശ്രിയേ ; | (പക്ഷിപോലെ ആകാശത്തിൽ ഗമിക്കുന്നവനായ) ആദിത്യരൂപിയായ നിന്തിരുവടിയെ ആശ്രയിച്ചിരിക്കുന്നു ; |
| പ്രതി അസ്യ ; | (ഹേ ഗാർഹപത്യ! ഞങ്ങളാൽ ഉദ്വാസനരൂപത്തിൽ ചെയ്യപ്പെട്ടതായ പ്രതികൂലത്തെ എല്ലാം മനസ്സിൽ കരുതാതെ) ദൂരെ കളഞ്ഞാലും ; |
| ദ്യുഭിഃ | (ജ്വാലകളാകുന്ന) രശ്മികളാൽ |
| വഹ. | (ഞങ്ങളാൽ ആഹുതിചെയ്യപ്പെട്ട ഹവിസ്സിനെ ദേവകൾക്കു്) പ്രാപിച്ചാലും. |

[കുറിപ്പ്:— ഈരണ്ടു നാഴിക പ്രകാരം പകൽ 15-ം, രാത്രി 15-ം, കൂടി ഒരു ദിവസം 30 മുഹൂർത്തങ്ങളാകുന്നു. ഇവയുടെ പ്രത്യേകം പേരുകൾ ജ്യോതിഷഗ്രന്ഥങ്ങളിൽ കാണ്ക.]

**അസ്യ പ്രാണാദപാനത്യന്തശ്ചരതി രോചനാ**
**വ്യഖ്യന്മഹിഷസ്സുവഃ** 4

| | |
|---|---|
| അസ്യ | ഈ ആദിത്യൻെറ |
| രോചനാ | പ്രകാശം (ദീപ്തി) |
| പ്രാണാത് | ഉച്ഛ്വാസരൂപമായ ഉദയം തുടങ്ങി |
| അപാനതീ, | നിശ്വാസതുല്യമായ അസ്തമയത്തെ പ്രാപിക്കുന്നതായി, |
| അന്തഃ | (ദ്യോവിന്നും ഭൂവിന്നും) ഉള്ളിൽ |
| ചരതി ; | ചരിക്കുന്നു . |
| മഹിഷഃ | മഹത്തായ (സൂര്യ) മണ്ഡലത്തിൽ സ്ഥിതിചെയ്യുന്നവനായ ആദിത്യൻ |
| സുവഃ | സ്വർഗ്ഗലോകത്തെ |
| വ്യഖ്യത്. | (യജിക്കുന്നവർക്കായിക്കൊണ്ടു്) പ്രകാശിപ്പിച്ചു; (ഇപ്രകാരം ആദിത്യരൂപത്തിൽ സ്തുതിക്കപ്പെടുന്നവനായ ഹേ ഗാർഹപത്യ! നിന്തിരുവടിയെ ഞാൻ ഈ സ്ഥലത്തിൽ ആധാനം ചെയ്യുന്നു.) |

**യത്ത്വാ ക്രുദ്ധഃ പരോവപ മന്യുനാ യദവർത്ത്യാ
സുകല്പമഗ്നേ തത്തവ പുനസ്ത്വോദ്ദീപയാമസി** 5

[അവതാരിക:- ഈ മന്ത്രം ദക്ഷിണാഗ്നിയെ ആധാനം ചെയ്യുന്നതിനാകുന്നു.]

ക്രുദ്ധഃ — (അല്ലയോ ദക്ഷിണാഗ്നേ!) കോപപരാധീനനായ അടിയൻ

മന്യുനാ — ആ കോപം കാരണം

ത്വാ — നിന്തിരുവടിയെ

പരോവപ യത്, — ഉദ്വാസനംചെയ്തു എന്നത് യാതൊന്നോ,

യത് അവർത്ത്യാ, — അപ്രകാരം ചെയ്തത് (സമൃദ്ധിയില്ലായ്മയാകുന്ന) ദാരിദ്ര്യത്താലാകുന്നു എന്നതിനാൽ,

അഗ്നേ ! തത് — ഹേ അഗ്നേ ! ആയത്

തവ സുകല്പം ; — (നിന്തിരുവടിയുടെ പ്രസാദത്താൽ) നിന്തിരുവടിക്ക് വഴിപോലെ ചെയ്യപ്പെട്ടതായി ഭവിക്കട്ടേ ;

പുനഃ ത്വാ — (ഇതാ) വീണ്ടും നിന്തിരുവടിയെ

ഉദ്ദീപയാമസി. — ഞങ്ങൾ ഉജ്ജ്വലിപ്പിക്കുന്നു.

**യത്തേ മന്യുപരോപ്തസ്യ പൃഥിവീമനു ദധ്വസേ
ആദിത്യാ വിശ്വേ തദ്ദേവാ വസവശ്ച സമാഭരൻ** 6

[അവതാരിക:- ഈ മന്ത്രം ആഹവനീയാഗ്നിയെ ആധാനം ചെയ്യുന്നതാകുന്നു.]

മന്യുപരോപ്തസ്യ — (അല്ലയോ ആഹവനീയാഗ്നേ!) കോപാക്രാന്തനായ അടിയനാൽ ഉദ്വാസനം ചെയ്യപ്പെട്ട

തേ യത് — നിന്തിരുവടിയുടെ യാതൊരു തേജസ്സ്

പൃഥിവീം അനു ദധ്വസേ, — ഭൂമിയിൽ അനുപ്രവേശം ചെയ്ത് ധ്വസ്തമായോ ,

| | |
|---|---|
| തത് | ആ തേജസ്സിനെ |
| ആദിത്യാഃ | (ദ്വാദശ) ആദിത്യന്മാരും |
| വിശ്വേ ദേവാഃ | വിശ്വദേവകളും |
| വസവഃ ച | (അഷ്ട) വസുക്കളും |
| സമാഭരൻ. | വഴിപോലെ കൊണ്ടുവരുമാറാകട്ടേ. |

**മനോ ജ്യോതിർ ജുഷതാമാജ്യം**
**വിച്ഛിന്നം യജ്ഞം സമിമം ദധാതു**
**ബൃഹസ്പതിസ്തനുതാമിമന്നോ**
**വിശ്വേദേവാ ഇഹ മാദയന്താം** 7

[അവതാരിക:- ഇത് ഉപസ്ഥാന മന്ത്രമാകുന്നു.]

| | |
|---|---|
| മനോ ജ്യോതിഃ | (ഉദ്വാസനം ചെയ്ത അപരാധത്തിന്നു പരിഹാരമായി) കൊണ്ടാടത്തക്കതായ അഗ്നിയുടെ ജ്യോതിസ്സ് |
| ആജ്യം | (ആഹുതി ചെയ്യപ്പെടുന്ന) നെയ്യിനെ |
| ജുഷതാം ; | സേവിക്കട്ടെ ; |
| വിച്ഛിന്നം | ഇടയിൽ നിന്നുപോയതായ |
| ഇമം യജ്ഞം | ഈ യജ്ഞത്തെ |
| സംദധാതു ; | വഴിപോലെ നിലനിർത്തുമാറാകട്ടെ ; |
| ബൃഹസ്പതിഃ | (ദേവഗുരുവായ) ബൃഹസ്പതി |
| നഃ ഇമം | ഞങ്ങളുടെ ഈ യജ്ഞത്തെ |
| തനുതാം ; | വിസ്തീർണ്ണമാക്കട്ടെ ; |
| വിശ്വേ ദേവാഃ | എല്ലാ ദേവന്മാരും |
| ഇഹ | ഈ യജ്ഞകർമ്മത്തിൽ |
| മാദയന്താം. | സന്തുഷ്ടരായി ഭവിക്കട്ടെ. |

ശുഭം

# ദുർഗ്ഗാ സൂക്തം

**ജാതവേദസേ സുനവാമ സോമ-**
**മരാതീയതോ നിദഹാതി വേദഃ**
**സ നഃ പർഷദതി ദുർഗ്ഗാണി വിശ്വാ**
**നാവേവ സിന്ധും ദുരിതാഽത്യഗ്നിഃ** 1

[അവതാരിക:- ഈ "ദുർഗ്ഗാസൂക്തം" തൈത്തിരീയ ആരണ്യക ത്തിൽ മഹാനാരായണോപനിഷത്തിലുള്ള രണ്ടാമത്തെ അനുവാ കമാകുന്നു. ഇത് അനിഷ്ടപരിഹാരാർത്ഥം ജപിക്കേണ്ടുന്ന മന്ത്ര മാകുന്നു.]

| | |
|---|---|
| ജാതവേദസേ | അഗ്നിഭഗവാന്നായ്ക്കൊണ്ട് |
| സോമം | സോമലതയെ |
| സുനവാമ ; | നാം അഭിഷവണം ചെയ്യുക ; |
| വേദഃ | (സ്വയമായി സർവ്വത്തേയും അറിയുന്നവ നായ) അഗ്നിഭഗവാൻ |
| അരാതീയതഃ | ഞങ്ങളുടെ നേരെ ശത്രുതയെ ചെയ്യാൻ ഇച്ഛിക്കുന്നവരെ |
| നിദഹാതി ; | നിശ്ശേഷം ഭസ്മീകരിക്കുന്നു ; |
| സഃ | ആ അഗ്നി |
| നഃ | നമ്മൾക്ക് |
| വിശ്വാ ദുർഗാണി | എല്ലാ ആപത്തുകളേയും |
| അതി പർഷത് ; | അതിയായി നശിപ്പിച്ചിരിക്കുന്നു ; |
| നാവാ | (എന്നുമാത്രമല്ല) കപ്പൽകൊണ്ട് |
| സിന്ധും ഇവ | സമുദ്രത്തെ (നാവികൻ തരണം ചെയ്യു ന്നത്) എപ്രകാരമോ അപ്രകാരം |
| അഗ്നിഃ | അഗ്നിഭഗവാൻ |
| ദുരിതാ അതി. | (നമ്മുടെ) പാപങ്ങളെ അത്യന്തം തര ണം ചെയ്യിക്കുന്നു. |

**താമഗ്നിവർണാം തപസാ ജ്വലന്തീം**
**വൈരോചനീം കർമ്മഫലേഷു ജുഷ്ടാം**
**ദുർഗ്ഗാം ദേവീം ശരണമഹം പ്രപദ്യേ**
**സുതരസി തരസേ നമഃ** 2

| | |
|---|---|
| അഗ്നിവർണാം. | അഗ്നിസമാന കാന്തിയാന്നവളും |
| തപസാ | സ്വതേജസ്സിനാൽ |
| ജ്വലന്തീം , | (നമ്മുടെ ശത്രുക്കളെ) ദഹിപ്പിക്കുന്നവളും , |
| വൈരോചനീം | (സ്വയമായി പ്രകാശിക്കുന്ന) വിരോചനനാൽ–അതായത് പരമാത്മാവിനാൽ–ഈക്ഷിക്കപ്പെട്ടവളും |
| കർമ്മഫലേഷു | (സ്വർഗ്ഗപശുപുത്രാദിയായ) കർമ്മഫലങ്ങളുടെ കാര്യത്തിൽ |
| ജുഷ്ടാം | (ഉപാസകന്മാരാൽ) സേവിക്കപ്പെട്ടവളും ആയ , |
| താം | (ശാസ്ത്രങ്ങളിൽ) സുപ്രസിദ്ധയായ |
| ദുർഗ്ഗാം ദേവീം | ദുർഗ്ഗാദേവിയെ |
| അഹം ശരണം പ്രപദ്യേ ; | ഞാൻ ശരണം പ്രാപിക്കുന്നു ; |
| സുതരസി ! | (സംസാരസാഗരത്തെ) വഴിപോലെ തരണം ചെയ്യാൻ ഹേതുവായുള്ളോവേ ! |
| തരസേ നമഃ. | തരണം ചെയ്യിക്കുന്നവളായ നിന്തിരുവടിക്കായിക്കൊണ്ട് നമസ്കാരം. |

**അഗ്നേ ത്വം പാരയാ നവ്യോ അസ്മാൻ**
**ത്സ്വസ്തിഭിരതി ദുർഗ്ഗാണി വിശ്വാ**
**പൂശ്ച പൃഥ്വീ ബഹുലാ ന ഉർവ്വീ**
**ഭവാ തോകായ തനയായ ശംയോഃ** 3

| | |
|---|---|
| അഗ്നേ ! | ഹേ അഗ്നേ ! |
| നവ്യഃ ത്വം , | സ്തുതിക്കപ്പെടത്തക്കവനായ നിന്തിരുവടി, |

| | |
|---|---|
| **അസ്മാൻ,** | ഞങ്ങളെ, |
| **സ്വസ്തിഭിഃ** | ക്ഷേമത്തെ ഉളവാക്കുന്ന ഉപായങ്ങളാൽ |
| **വിശ്വാ ദുർഗ്ഗാണി** | എല്ലാ ആപത്തുകളേയും |
| **അതി പാരയാ ;** | തീരെ നീക്കി സംസാരത്തിൽനിന്നും കരകയററിയാലും ; |
| നഃ | ഞങ്ങൾക്ക് (നിന്തിരുവടിയുടെ പ്രസാദത്താൽ) |
| പൂഃ ച | (നിവാസയോഗ്യമായ) പുരവും |
| പൃഥ്വീ | വിശാലമായ നിലവും |
| ബഹുലാ ഉർവ്വീ ; | സസ്യങ്ങൾ ഉളവാകുന്ന സ്ഥലവും ഉണ്ടാകട്ടെ ; |
| തോകായ | (നിന്തിരുവടി ഞങ്ങളുടെ) പുത്രന്നും |
| തനയായ | തത്സന്താനത്തിന്നും |
| ശംയോഃ ഭവാ. | സുഖത്തിന്നായും ദുഃഖമില്ലായ്മയ്ക്കായും ഭവിച്ചാലും. |

**വിശ്വാനി നോ ദുർഗ്ഗഹാ ജാതവേദഃ**
**സിന്ധും ന നാവാ ദുരിതാതിപർഷി**
**അഗ്നേ അത്രിവന്മനസാ ഗൃണാനോ**
**സ്മാകം ബോധ്യവിതാ തനൂനാം** 4

| | |
|---|---|
| ജാതവേദഃ ! | ഹേ അഗ്നേ ! |
| ദുർഗ്ഗഹാ | സർവ്വാപത്തുക്കളേയും തീർക്കുന്നവനായ നിന്തിരുവടി |
| വിശ്വാനി ദുരിതാ, | എല്ലാ പാപങ്ങളേയും, |
| നാവാ സിന്ധും ന | കപ്പലിനാൽ സമുദ്രത്തെ എന്നപോലെ |
| നഃ | ഞങ്ങളെ |
| അതിപർഷി ; | അതിയായി തരണം ചെയ്യിക്കുന്നു ; |
| അഗ്നേ ! | ഹേ അഗ്നിഭഗവാനേ ! |

| | |
|---|---|
| അത്രിവത് | (ആധ്യാത്മികാദിതാപത്രയരഹിതനായ് ജീവന്മുക്തനായ) അത്രി മഹർഷിയെ പ്പോലെ ("സർവ്വേ ച സുഖിനഃ സന്തു സർവ്വേ സന്തു നിരാമയാഃ"—സർവ്വരും സുഖികളായും രോഗാദിരഹിതരായും ഭവിക്കട്ടെ എന്നിങ്ങിനെ) |
| മനസാ ഗൃണാനഃ, | മനസ്സിനാൽ ഉച്ചരിക്കുന്നവനായി, — ഭാവന ചെയ്യുന്നവനായി, |
| അസ്മാകം തനൂനാം | ഞങ്ങളുടെ ദേഹങ്ങൾക്ക് |
| അവിതാ, | രക്ഷിതാവായി |
| ബോധി. | ശ്രദ്ധയോടെ വർത്തിച്ചാലും. |

**പൃതനാജിതം സഹമാനമുഗ്ര-**
**മഗ്നിം ഹുവേമ പരമാത്സധസ്ഥാത്**
**സ നഃ പർഷദതി ദുർഗ്ഗാണി വിശ്വാ**
**ക്ഷാമദ്ദേവോ അതി ദുരിതാഽത്യഗ്നിഃ** 5

| | |
|---|---|
| പൃതനാജിതം | പരസൈന്യത്തെ ജയിക്കുന്നവനും |
| സഹമാനം | (തന്മൂലം) ശത്രുക്കളെ അമർത്തുന്നവനും |
| ഉഗ്രം | (ശത്രുക്കൾക്ക്) ഭയഹേതുവും ആയ |
| അഗ്നിം, | അഗ്നിദേവനെ, |
| പരമാത് | ഉത്കൃഷ്ടമായ |
| സധസ്ഥാത് | തന്റെ സ്വന്തം ഭൃത്യന്മാരോടുകൂടി വസിക്കുന്ന സ്ഥാനത്തിൽനിന്നും |
| ഹുവേമ ; | ഞങ്ങൾ ആഹ്വാനം ചെയ്യുന്നു ; |
| സ നഃ വിശ്വാ ദുർഗ്ഗാണി അതി പർഷത് ; | ആ അഗ്നി നമ്മുടെ എല്ലാ വിപത്തുകളേയും തീരെ ഇല്ലാതാക്കി ; |
| അഗ്നിഃ ദേവഃ | (എന്നുതന്നെയല്ല) അഗ്നിദേവൻ |

| | |
|---|---|
| ക്ഷാമത്, | (അപരാധികളായ നമ്മെ) ക്ഷമിക്കുന്നവനായി |
| അതി ദുരിതാ | (ബ്രഹ്മഹത്യാദിയായ) മഹത്തായ പാതകങ്ങളെയും |
| അതി. | അത്യന്തം ലംഘനം ചെയ്യിക്കുന്നു. |

**പ്രത്നോഷി കമീഡ്യോ അധ്വരേഷു**
**സനാച്ച ഹോതാ നവ്യശ്ച സത്സി**
**സ്വാം ചാഗ്നേ തന്വം പിപ്രയസ്വാ-**
**സ്മഭ്യം ച സൌഭഗമായജസ്വ** 6

| | |
|---|---|
| അഗ്നേ ! | ഹേ അഗ്നേ ! |
| അധ്വരേഷു | യാഗങ്ങളിൽ |
| ഈഡ്യഃ<br>കം പ്രത്നോഷി ; | സ്തുതിക്കപ്പെടുന്നവനായി, നിന്തിരുവടി സുഖത്തെ പരത്തുന്നു,—അഭിവൃദ്ധിപ്പെടുത്തുന്നു ; |
| സനാത് ച | കർമ്മഫലദാതാവായും |
| ഹോതാ | ഹോമനിഷ്പാദകനായും |
| നവ്യഃ ച | (തന്മൂലം) സ്തുത്യർഹനായും |
| സത്സി ; | (യാഗഭൂവിൽ) നിന്തിരുവടി സ്ഥിതി ചെയ്യുന്നു ; |
| അഗ്നേ | (ആകയാൽ) അല്ലയോ അഗ്നിഭഗവാനേ |
| സ്വാം ച തന്വം | സ്വന്തം ശരീരത്തേയും |
| പിപ്രയസ്വ ; | (ഹവിസ്സിനാൽ)പ്രീതിപ്പെടുത്തിയാലും; |
| അസ്മഭ്യം ച | (തന്മൂലം) ഞങ്ങൾക്കും |
| സൌഭഗം | ശോഭനഭാഗ്യോദയത്തെ |
| ആയജസ്വ. | സർവ്വപ്രകാരത്തിലും അരുളിയാലും. |

**ഗോഭിർജ്ജുഷ്ടമയുജോ നിഷിക്തം**
**തവേന്ദ്ര വിഷ്ണോരനുസഞ്ചരേമ**
**നാകസ്യ പൃഷ്ഠമഭി സംവസാനോ**
**വൈഷ്ണവീം ലോക ഇഹ മാദയന്താം 7**

| | |
|---|---|
| ഇന്ദ്ര ! | ഹേ ഇന്ദ്ര ! |
| അയുജഃ , | (പാപദുഃഖാദി) യുക്തനാകാത്തവനും, |
| ഗോഭിഃ ജുഷ്ടം | (സർവ്വയാഗങ്ങളിലും) പശുക്കളാൽ നിഷേവിതനായി |
| നിഷിക്തം | അമൃതധാരയാൽ അഭിഷേകം ചെയ്യപ്പെട്ടുക എന്ന ഭാഗ്യത്തെ ഉദ്ദേശിച്ച് |
| വിഷ്ണോഃ | സർവ്വയാഗങ്ങളിലും വ്യാപിക്കുക എന്ന ശീലമുള്ളവനുമായ |
| തവ (ത്വാം) | നിന്തിരുവടിയെ |
| അനു സഞ്ചരേമ ; | ഞങ്ങൾ (നിന്തിരുവടിയുടെ ഭൃത്യന്മാരെന്നപോലെ) കൂടെ സേവിക്കുന്നുണ്ട് ; |
| നാകസ്യ പൃഷ്ഠം അഭി | സ്വർഗ്ഗലോകത്തിൻെറ ഉപരിഭാഗത്തെ എങ്ങും |
| സംവസാനഃ (നാഃ) | ആശ്രയിച്ചുകൊണ്ടിരിക്കുന്നവരായ ദേവകളെല്ലാം |
| വൈഷ്ണവീം (മാം) | വിഷ്ണുഭക്തിയെ ചെയ്യുന്നവനായ അടിയനെ |
| ഇഹ ലോകേ | ഈ ഭൂലോകത്തിൽ |
| മാദയന്താം. | (അഭീഷ്ടസിദ്ധികൈവരുത്തി) സന്തോഷിപ്പിക്കുമാറാകട്ടെ. |

**ശുഭം ഭവതു**

# ഭാഗ്യസൂക്തം



പ്രാതരഗ്നിം പ്രാതരിന്ദ്രം ഹവാമഹേ
പ്രാതർമിത്രാവരുണാ പ്രാതരശ്വിനാ
പ്രാതർഭഗം പൂഷണം ബ്രഹ്മണസ്പതിം
പ്രാതഃ സോമമുത രുദ്രം ഹുവേമ. 1

[അവതാരിക:- ആദിത്യനെക്കുറിച്ചുള്ള ഈഭാഗ്യസൂക്തം പ്രാതഃക്കാലത്തിൽ ജപിച്ച് സൂര്യനമസ്കാരം ചെയ്താൽ ഭാഗ്യപ്രദമാകുന്നു.]

| | |
|---|---|
| പ്രാതഃ | പ്രാതഃ കാലത്തിൽ |
| അഗ്നിം | അഗ്നിദേവനെ |
| ഹവാമഹേ | ഞങ്ങൾ (രക്ഷയ്ക്കായി) ആഹ്വാനം ചെയ്യുന്നു; (ഇത്യാദി) ഇന്ദ്രൻ, മിത്രൻ, വരുണൻ, അശ്വിനീദേവന്മാർ, ഭഗൻ, ബ്രഹ്മണസ്പതിയായ പൂഷാ, സോമൻ, രുദ്രൻ എന്നവരേയും ആഹ്വാനം ചെയ്യുന്നു. |
| "ബ്രഹ്മണസ്പതിം" | അന്നത്തിന്നും (ആഹാരവസ്തുക്കൾക്കും), ധനത്തിന്നുംപതിയായവനെ, സൂര്യനെ, എന്നർത്ഥം |
| "സോമം ഉത രുദ്രം" | ചന്ദ്രനേയും രുദ്രനേയും, അഥവാ ഉമയോടുകൂടിയ രുദ്രനേയും, എന്നുമാം. |

[കുറിപ്പ്:– "അഗ്രണീർഭവതി ഇത്യഗ്നിഃ"—യജ്ഞത്തിൽ അഗ്നി അഗ്രസ്ഥാനം വഹിക്കുന്നതിനാൽ ആദ്യം പറയപ്പെട്ടു. 'ഭൃസൂക്ത'ത്തിൽ "ആയം ഗൌഃ" എന്നിത്യാദിയായ മന്ത്രങ്ങളിൽ ആദിത്യൻ, അഗ്നിതന്നെയെന്നു പറയപ്പെട്ടിരിക്കുന്നതും കാൺക.

ഇന്ദ്രൻ, മിത്രൻ, വരുണൻ, ഭഗൻ, പൂഷാ എന്നവർ ദ്വാദശാദിത്യന്മാരിൽ പെട്ടവരാകുന്നു. കശ്യപപ്രജാപതിക്ക് അദിതിയിൽ ജനിച്ചവരാകയാൽ ആദിത്യന്മാരെന്നു പറയപ്പെടുന്നു.

"മരീചാത് കശ്യപാജ്ജാതാസ്തേഽദിത്യാ ദക്ഷകന്യയാ, തത്ര ശക്രശ്ച (1) വിഷ്ണുശ്ച (2) ജജ്ഞാതേ പുനരേവ ഹ. അര്യ്യമാ (3) ചൈവ ധാതാ (4) ച ത്വഷ്ടാ (5) പൂഷാ (6) ച ഭാരത, വിവസ്വാൻ (7) സവിതാ (8) ചൈവ മിത്രോ (9) വരുണ (10) ഏവ ച, അംശോ (11) ഭഗ (12) ശ്ചാതിതേജാ ആദിത്യാ ദ്വാദശ സ്മൃതാഃ" (ഹരിവംശം I. iii. 59-61).

"വിവസ്വാനര്യ്യമാ പൂഷാ ത്വഷ്ടാഽഥ സവിതാ ഭഗഃ
ധാതാ വിധാതാ വരുണോ മിത്രഃ ശക്ര ഉരുക്രമഃ"

(ശക്രൻ = ഇന്ദ്രൻ; ഉരുക്രമൻ = വിഷ്ണു.) (ഭാഗവതം VI. vi. 39).

കല്പാന്തരത്തിൽ ത്വഷ്ടാവിന്റെ പുത്രിയായ സംജ്ഞാദേവി സ്വഭർത്താവായ സൂര്യന്റെ തേജസ്സിനെ സഹിക്കാത്തതിനാൽ തന്റെ പിതാവിനാൽ 12 ഖ

ണ്ഡമാക്കപ്പെട്ടവരാകുന്ന ദ്വാദശാദിത്യന്മാരെന്നു് പുരാണാന്തരത്തിൽ പറയപ്പെട്ടിരിക്കുന്നു. മധുമാസം തുടങ്ങിയ 12 മാസങ്ങളിൽ ധാതാ, അര്യ്യമാ മുതലായ 12 ആദിത്യന്മാരിൽ ഓരോരുത്തർ ഓരോ മാസത്തെ നയിക്കുന്നതായി പറയപ്പെട്ടിരിക്കുന്നു. (ഭാഗവതം XII. xi. നോക്കുക.)

"ബ്രഹ്മണസ്പതിം'' എന്നതു് ''പൂഷണം'' എന്നതിന്നു വിശേഷണം. 'ബ്രഹ്മ' പദത്തിന്നു് അന്നം, ധനം എന്ന അർത്ഥങ്ങൾ നിരുക്തത്തിൽ പറയപ്പെട്ടിരിക്കുന്നു. ''അഗ്നൌ പ്രാസ്താഹുതിഃ സമ്യഗാദിത്യമുപതിഷ്ഠതേ. ആദിത്യാജ്ജായതേ വൃഷ്ടിഃ വൃഷ്ടേരന്നം തതഃ പ്രജാഃ" (മനുസ്മൃതി III.76) എന്നിത്യാദി വാക്യപ്രകാരം അന്നത്തിന്നു് ഹേതുവായ ഓഷധികൾക്കു് മഴയും, മഴയ്ക്കു് സൂര്യ്യനും കാരണമാകയാലും, ''ബ്രാഹ്മണാ വേദധനാഃ'' എന്ന പ്രകാരം ബ്രാഹ്മണന്നു് വേദം മാത്രം ധനമാകയാലും "നഹ്യനശ്നൻ ബ്രാഹ്മണോ വേദമധിഗന്തും ശക്നുയാത്",'' അന്നമില്ലാതെ വേദാധ്യയനത്തിന്നു് ബ്രാഹ്മണൻ അശക്തനാകയാലും, ''ബ്രഹ്മണസ്പതി'' എന്നതു് സൂര്യ്യനെത്തന്നെ വിവക്ഷിക്കുന്നു.

''അശ്വിനൌ''—രണ്ടു് അശ്വിനീദേവന്മാർ. ഇവർ ദേവവൈദ്യന്മാരാകുന്നു. സൂര്യ്യന്നു്, സ്വഭാര്യ്യയായ വിശ്വകർമ്മപുത്രിയായ സംജ്ഞാദേവി, ഭർത്താവിന്റെ ആതപം സഹിക്കാതെ അശ്വിനി (പെൺകുതിര) രൂപത്തിൽ മറഞ്ഞ സമയം, അവളിൽ ജാതരായവരാകുന്നു. ''ത്വാഷ്ട്രീ തു സവിതുർഭാര്യ്യാ ബഡവാരൂപധാരിണീ. അസൂയത മഹാഭാഗാ സാഽന്തരിക്ഷേഽശ്വിനാവുഭൌ'' (ഭാരതം. ആദിപർവ്വം. അധ്യായം 67. ശ്ലോകം. 35)

സംജ്ഞാദേവിയെ പിതൃഗൃഹത്തിലേക്കു പോകുവാൻ ഭർത്താവു സമ്മതിക്കാത്തതിനാൽ തന്റെ ''ഛായ"യെ ഭർതൃഗൃഹത്തിൽവെച്ചു് സംജ്ഞാദേവി പോയ കാലം ഈ 'ഛായാദേവിയിൽ' സൂര്യ്യന്നു ജാതരായവരാകുന്നു, സാവർണിമനുവും, സംവരണപത്നിയായ 'തപതീദേവി'യും, ശനൈശ്ചരനും. യമൻ, യമീ (യമുനാ), ശ്രാദ്ധദേവനെന്ന വൈവസ്വതമനു, എന്ന മൂന്നുപേർ സംജ്ഞയുടെ സന്താനങ്ങൾ.

> ''വിവസ്വതശ്ച ദ്വേ ഭാര്യ്യേ വിശ്വകർമ്മസുതേ ഉഭേ
> സംജ്ഞാ ഛായാ ച രാജേന്ദ്ര യേ പ്രാഗഭിഹിതേ തവ
> തൃതീയാം ബഡവാ മേകേ താസാം സംജ്ഞാസുതാസ്ത്രയഃ
> യമോ യമീ, ശ്രാദ്ധദേവ ശ്ഛായായാശ്ച സുതാഞ്ഛൃണു.
> സാവർണിസ്തപതീ കന്യാ ഭാര്യ്യാ സംവരണസ്യ സാ
> ശനൈശ്ചരസ്തൃതീയോഽഭൂദശ്വിനൌ ബഡവാത്മജൌ.''
>
> (ഭാഗവതം. VIII. xiii 8-10.)

ഇത്യാദി കാണ്ക.

പ്രാതർജിതം ഭഗമുഗ്രം ഹുവേമ
വയം പുത്രമദിതേർയോവിധർതാ
ആധ്രശ്ചിദ്യം മന്യമാനസ്തുരശ്ചി—
ദ്രാജാ ചിദ്യം ഭഗം ഭക്ഷീത്യാഹ 2

| | |
|---|---|
| യഃ | യാതൊരു ഭഗൻ |
| വിധർതാ , | (വർഷാതപാദിയായ തന്റെ അനുഗ്രഹത്താൽ സർവ്വജഗത്തിനേയും) നിലനിർത്തുന്നവനോ , |
| യം | യാതൊരു ഭഗനെ , |
| ആധ്രശ്ചിത് | (ധനികന്മാരെ യാചനാർത്ഥം ആഗ്രഹിക്കുന്നവനായ) ദരിദ്രനും |
| തുരശ്ചിത് | (ആയുഷ്കാലം ഒടുങ്ങിയവരെ സംഹരിക്കുന്നവനായ) യമനും |
| രാജാ ചിത് | (പ്രജാസംരക്ഷണതല്പരനായ) രാജാവും |
| മന്യമാനഃ | (ഓരോരുത്തനും ദിനംതോറും) ആകാംക്ഷയോടെ പൂജിക്കുന്നവനായി , |
| യം | യാതൊരുവനോടായി |
| 'ഭഗം ഭക്ഷി' ഇതി | '(ഞാൻ ആഗ്രഹിക്കുന്ന) ധനത്തെ വിഭജിച്ചരുളിയാലും ,' എന്ന് |
| ആഹ , | പറയുന്നുവോ (പ്രാർത്ഥിക്കുന്നുവോ) |
| പ്രാതർജിതം | പ്രാതഃ കാലത്തിൽ (ഇരുളിനെ) ജയിക്കുന്നവനും |
| ഉഗ്രം | (ഉദിച്ച്) പൊങ്ങുന്നവനും , (അഥവാ ആരാലും ജയിക്കപ്പെടാത്തവനും) ആയ |
| അദിതേഃ പുത്രം ഭഗം | അപ്രകാരമുള്ള അദിതിപുത്രനായ ഭഗനെ |
| വയം ഹുവേമ. | ഞങ്ങൾ (പ്രാതഃ കാലത്തിൽ) ആഹ്വാനം ചെയ്യുന്നു. |

[കുറിപ്പ്:– ധനികന്മാരെ കണ്ട് യാചിക്കുന്നതിന്നായി സമയത്തെ അപേക്ഷിച്ച് യാചകൻ (ദരിദ്രൻ) സൂര്യോദയത്തെ ആകാംക്ഷിക്കുന്നു. അർത്ഥികളുടെ കാര്യങ്ങളെ നിർവ്വഹിക്കുന്നതിന്നായി ധർമ്മിഷ്ഠനായ രാജാവും ഉദയത്തെ ആശ്രയിക്കുന്നു. കാലാതിക്രമത്താൽ പ്രാണികളെ സംഹരിക്കുന്നതിന്നായി യമനും അപ്രകാരം തന്നെ സൂര്യോദയത്തെ പ്രതീക്ഷിക്കുന്നു.

"തുര ഇതി യമനാമ, തരതേർവാ, ത്വരതേർവാ, ത്വരയാ തൂർണഗതിർയമഃ" എന്ന നിരുക്ത ഭാഷ്യപ്രകാരം "തുരഃ" എന്ന പദത്തിന് "യമൻ" എന്നർത്ഥം. "സർവ്വപ്രാണികളേയും ഉപസംഹരിക്കുന്നതിൽ ത്വരയോടുകൂടിയവൻ."

ആഢ്യന്മാരെ ആശ്രയിച്ച് ധരിക്കപ്പെടുന്നവൻ, ജീവിക്കുന്നവൻ, 'ആദ്ധ്രൻ', ദരിദ്രൻ, എന്നർത്ഥം]

ഭഗ പ്രണേതർ ഭഗ സത്യരാധോ
ഭഗേമാം ധിയമുദവ ദദന്നഃ
ഭഗ പ്രണോ ജനയ ഗോഭിരശ്വൈർ-
ഭഗ പ്ര നൃഭിർ നൃവന്തഃ സ്യാമ. 3

| | |
|---|---|
| പ്രണേതഃ ഭഗ ! | സർവ്വനിയന്താവായ ആദിത്യദേവ ! |
| സത്യരാധഃ ഭഗ ! | സത്യമായ, അതായത് ശാശ്വതമായ, ധനത്തോടുകൂടിയ ഹേ ഭഗ ! |
| ഇമാം ധിയം | (എന്റെ) ഈ ബുദ്ധിയെ |
| ഭഗ ! | ഹേ ദേവ ! |
| ഉദവ ; | ജാഗ്രതയോടെ രക്ഷിച്ചാലും ; |
| നഃ ദദത് , | ഞങ്ങൾക്ക് (അഭീഷ്ടങ്ങളെ) നൽകുന്നവനായി , |
| ഭഗ ! | അല്ലയോ ആദിത്യദേവ ! |
| നഃ | ഞങ്ങളെ |
| ഗോഭിഃ | പശുക്കളാലും |
| അശ്വൈഃ | അശ്വങ്ങളാലും |
| പ്ര ജനയ ; | സമൃദ്ധരാക്കിയാലും ; |
| ഭഗ ! | ഹേ ഭഗ! (നിന്തിരുവടിയുടെ പ്രസാദത്താൽ) |
| നൃഭിഃ | (ദാസന്മാർ മുതലായ) ആളുകളാലും |
| നൃവന്തഃ പ്ര സ്യാമ. | ഞങ്ങൾ ആൾക്കാരോടു കൂടിയവരായും ഉത്കൃഷ്ടന്മാരായി ഭവിക്കേണമേ ! |

**ഉതേദാനീം ഭഗവന്തഃ സ്യാമോത**
**പ്രപിത്വ ഉത മദ്ധ്യേ അഹ്നാം**
**ഉതോദിതാ മഘവൻഥ്സൂര്യസ്യ**
**വയം ദേവാനാം സുമതൌ സ്യാമ 4**

| | |
|---|---|
| ഇദാനീം ഉത | (കർമ്മത്തിന്റെ ആരംഭമാകുന്ന) ഈ (ഉദയ) സമയത്തിലും |
| പ്രപിത്വേ ഉത , | സഹാഹ്നസമയത്തിലും |
| അഹ്നാം മദ്ധ്യേ ഉത , | മദ്ധ്യാഹ്നകാലത്തിലും |
| ഭഗവന്തഃ സ്യാമ ; | (നിന്തിരുവടിയുടെ അനുഗ്രഹത്താൽ) ഞങ്ങൾ ഭാഗ്യവാന്മാരായി ഭവിക്കേണമേ ! |
| മഘവൻ ! | ധനവാനായുള്ളോവേ ! |
| സൂര്യസ്യ ഉദിതാ | സൂര്യന്റെ ഉദയമുള്ളതായ (പൂർവ്വാഹ്നം, മദ്ധ്യാഹ്നം, അപരാഹ്നം എന്ന മൂന്നു) കാലത്തിലും |
| ഉത ! | അപ്രകാരംതന്നെ ഞങ്ങൾ ഭാഗ്യയുക്തന്മാരാകേണമേ ! |
| വയം | (എന്നുതന്നെയല്ല) ഞങ്ങൾ , (ഭഗദേവനായ നിന്തിരുവടിയുടെ പ്രസാദത്താൽ) |
| ദേവാനാം | (മററുള്ള) ദേവകളുടേയും |
| സുമതൌ സ്യാമ. | (അനുഗ്രഹയുക്തമായ) സദ്ബുദ്ധിയിൽ ഭവിക്കുമാറാകേണമേ ! |

[കുറിപ്പ്:— ''മഘമിതി ധനനാമധേയം" (നിരുക്തം, നിഘണ്ടുകാണ്ഡം.)]

**ഭഗ ഏവ ഭഗവാം അസ്തു ദേവാ—**
**സ്തേന വയം ഭഗവന്തഃ സ്യാമ**
**തന്ത്വാ ഭഗ സർവ്വ ഇജ്ജോഹവീമി**
**സ നോ ഭഗ പുര ഏതാ ഭവേഹ 5**

| | |
|---|---|
| ദേവാഃ ! | ഹേ ദേവന്മാരേ ! |
| ഭഗഃ ഏവ | (ഭഗദേവൻ) ഭഗനായ്ത്തന്നെ (ഭാഗധേയ സമ്പന്നനായി തന്നെ) വർത്തിച്ചുകൊണ്ട് , |

| | |
|---|---|
| ഭഗവാൻ അസ്തു ; | ഭജിക്കത്തക്ക മഹിമയോട്ടുകൂടിയവനായി വിളങ്ങേണമേ ; |
| തേന | ആ ഭഗനാൽ |
| വയം ഭഗവന്തഃ സ്യാമ ; | ഞങ്ങൾ ധനാദിഭാഗ്യയുക്തന്മാരായി ഭവിക്കേണമേ ! |
| ഭഗ ! | ഹേ ഭഗദേവ ! |
| തം ത്വാ | അപ്രകാരമുള്ള നിന്തിരുവടിയെ |
| സർവ്വഃ ഇത് | സർവ്വ ജനവും |
| ജോഹവീമി ; | ആഹ്വാനം ചെയ്യുന്നു ; |
| ഭഗ ! | ഹേ ഭഗ ! |
| സഃ | അപ്രകാരമുള്ള നിന്തിരുവടി |
| നഃ പുരഃ | ഞങ്ങളുടെ മുമ്പിൽ |
| ഇഹ | ഈ കർമ്മത്തിൽ |
| ഏതാ ഭവ. | നേതാവായി ഭവിച്ചാലും. |

[കുറിപ്പ്:— "ജോഹവീതി" എന്നതിന്നു പകരം 'ജോഹവീമി' എന്ന പുരുഷവ്യത്യയം ഛാന്ദസമാകുന്നു.]

**സമധ്വരായോഷസോऽനമന്ത**
**ദധിക്രാവേവ ശുചയേ പദായ**
**അർവ്വാചീനം വസുവിദം ഭഗന്നോ**
**രഥമിവാശ്വാ വാജിന ആവഹന്തു 6**

| | |
|---|---|
| ദധിക്രാവാ | സൂര്യൻ |
| ശുചയേ പദായ ഇവ, | ശുദ്ധമായ സ്ഥാനത്തിന്നു് അർഹനാകുന്നത് പോലെ , |
| ഉഷസഃ | ഉഷസ്സിന്നു് അഭിമാനി ദേവതയുടെ സാന്നിധ്യവും (പ്രസാദവും) |
| അധ്വരായ | ഈ യജ്ഞത്തിന്നു് |
| സം അനമന്ത ; | (ഭഗൻെറ അനുഗ്രഹത്താൽ) ഘടിക്കുമാറാകട്ടെ ; |

| | |
|---|---|
| അശ്വാഃ വാജിനഃ | (എന്നുമാത്രമല്ല) വേഗതയുള്ള കുതിരകൾ |
| രഥം ഇവ , | രഥത്തെ എന്നപോലെ , |
| വസുവിദം | ധനത്തെ പ്രാപിപ്പിക്കുന്നവനായ |
| ഭഗം , | ഭഗദേവനെ , |
| നഃ അർവ്വാചീനം | ഞങ്ങൾക്കു നേരെ അഭിമുഖമായി |
| ആവഹന്തു. | (ആ ഉഷസ്സ്) പ്രാപിപ്പിക്കുമാറാകട്ടെ. |

[കുറിപ്പ്:- 'സം നമന്താം എന്നതിനു പകരം 'സമനമന്ത' എന്നത് ആർഷം.

"ജഗന്തി ദധത് ക്രാമതി" ഇതി ദധിക്രാവാ—ജഗത്തുകളെ ധരിച്ചുകൊണ്ട്—നിലനിർത്തിക്കൊണ്ട്—ക്രമണം ചെയ്യുന്നവൻ, സഞ്ചരിക്കുന്നവൻ, എന്ന വിഗ്രഹവാക്യപ്രകാരം, "ദധിക്രാവാ" എന്നത് ആദിത്യദേവനാകുന്നു. 'അഗ്നി' എന്നും ചിലർ.]

അശ്വാവതീർഗോമതീർന്ന ഉഷാസോ
വീരവതീസ്സദമുച്ഛന്തു ഭദ്രാഃ
ഘൃതം ദുഹാനാ വിശ്വതഃ പ്രപീനാ
യൂയം പാത സ്വസ്തിഭിഃ സദാ നഃ 7

| | |
|---|---|
| നഃ, ഉഷാസഃ | ഞങ്ങൾക്ക്, ഉഷഃ കാലങ്ങൾ |
| അശ്വാവതീഃ | അശ്വങ്ങളോടു കൂടിയവയായും |
| ഗോമതീഃ | ഗോക്കളോടു കൂടിയവയായും |
| വീരവതീഃ | സത്പുത്രന്മാരോടുകൂടിയവയായും |
| ഭദ്രാഃ | മംഗളകരങ്ങളായും |
| സദം ഉച്ഛന്തു ; | നിത്യം പ്രകാശിക്കുമാറാകട്ടെ ; |
| യൂയം | (ഈ സൂക്തത്തിൽ പ്രാർത്ഥിക്കപ്പെട്ട ദേവതകളായ) നിങ്ങൾ , |
| വിശ്വതഃ പ്രപീനാഃ , | സർവ്വത്ര പ്രവൃദ്ധന്മാരായി , |
| ഘൃതം | നെയ്യും (ഉപലക്ഷണമായി, ക്ഷീരം, മധു മുതലായവയേയും) |
| ദുഹാനാഃ , | നൽകുന്നവരായി, |
| നഃ , സദാ | ഞങ്ങളെ , എല്ലായ്പോഴും |
| സ്വസ്തിഭിഃ പാത. | നന്മകളോടുകൂടി രക്ഷിച്ചരുളിയാലും. |

യോ മാƨഗ്നേ ഭാഗിനം സന്ത-
മഥാഭാഗം ചികീർഷതി
അഭാഗമഗ്നേഃതം കുരു
മാമഗ്നേ ഭാഗിനം കുരു 8

| | |
|---|---|
| അഗ്നേ ! | ഹേ അഗ്നിദേവ ! |
| ഭാഗിനം സന്തം മാ , | (ഭഗൻെറ അനുഗ്രഹത്താൽ) ഭാഗധേയ സമ്പന്നനായ എന്നെ , |
| യഃ അഥ | യാതൊരുവൻ ഇനിമേൽ |
| അഭാഗം ചികീഷതി, | ഭാഗ്യരഹിതനാക്കുവാൻ ഇച്ഛിക്കുന്നുവോ , |
| തം , അഗ്നേ ! | അവനെ , ഹേ അഗ്നേ ! |
| അഭാഗം കുരു ; | ഭാഗ്യഹീനനാക്കിയാലും ; |
| അഗ്നേ ! മാം | അഗ്നിഭഗവാനെ ! അടിയനെ |
| ഭാഗിനം കുരു. | സ്ഥിരമായ ഭാഗ്യത്തോടുകൂടിയവനാക്കിയാലും. |

ശ്രീ ഭാഗ്യദേവതായൈ നമഃ

# പുരുഷസ്വരൂപവും
# ഉപാസനാപ്രകാരവും

---

**ചത്വാരി ശൃംഗാസ്ത്രയോ അസ്യ പാദാ**
**ദ്വേ ശീർഷേ സപ്ത ഹസ്താസൊ അസ്യ**
**ത്രിധാ ബദ്ധോ വൃഷഭോ രോരവീതി**
**മഹോ ദേവോ മർത്യാൻ ആവിവേശ 1**

[അവതാരിക:- ഈ എട്ടു ശ്ലോകങ്ങൾ, തൈത്തിരീയാരണ്യകം മഹാനാരായണോപനിഷത്തിലെ 12-ാമത്തെ അനുവാകത്തിൽ, 10 തുടങ്ങി 17 കൂടിയുള്ള, മന്ത്രങ്ങളാകുന്നു.]

| | |
|---|---|
| ചത്വാരി ശൃംഗാഃ ; | (പ്രണവത്തിന്ന്—ഓങ്കാരത്തിന്ന്— അകാരം, ഉകാരം, മകാരം, ശബ്ദം എന്ന) നാലു ശൃംഗങ്ങൾ ; |
| അസ്യ | (പ്രണവപ്രതിപാദ്യമായതെന്ന കാരണത്താൽ) പ്രണവ സ്വരൂപിയായ ബ്രഹ്മത്തിന്ന് |
| പാദാഃ | ("പദ്യതേ, ഗമ്യതേ, ബ്രഹ്മതത്വമേഭിരിതി, പാദാഃ" ഇവകളാൽ ബ്രഹ്മതത്വം അറിയപ്പെടുന്നു എന്ന വിഗ്രഹവാക്യപ്രകാരം) പാദങ്ങൾ |
| ത്രയഃ ; | (അദ്ധ്യാത്മമായി, അതായത് ശരീരത്തെ സംബന്ധിച്ച് വിശ്വൻ, തൈജസൻ, പ്രാജ്ഞൻ എന്നും, ആധിദൈവികമായി വിരാട്, ഹിരണ്യഗർഭൻ, അവ്യാകൃതം എന്നും) മൂന്നാകുന്നു ; |
| ദ്വേ ശീർഷേ ; | (ചിത്ത്, അചിത്ത് എന്ന ശക്തികൾ) ശിരസ്സിന്റെസ്ഥാനത്തിലുള്ളവരണ്ടു് ; |

| | |
|---|---|
| സപ്ത ഹസ്താസഃ ; | (ഭൂരാദി സപ്തലോകങ്ങൾ) ഏഴു കൈകൾപോലെയുള്ളവ ; |
| ത്രിധാ ബദ്ധഃ | (അകാര ഉകാര മകാരങ്ങളിൽ വിശ്വ തൈജസ പ്രാജ്ഞരൂപത്തിലും, വിരാട്ഹിരണ്യഗർഭാവ്യാകൃത രൂപത്തിലും) മൂന്നു പ്രകാരത്തിൽ ബന്ധിക്കപ്പെട്ട |
| വൃഷഭഃ | വൃഷഭം പോലേയുള്ള പ്രണവമാകുന്ന |
| മഹഃ , | തേജോരൂപമായ ബ്രഹ്മതത്ത്വം, |
| "ദേവഃ | "പരമേശ്വരൻ |
| മർത്യാൻ | മനുഷ്യ ശരീരങ്ങളെ |
| ആവിവേശ , | ("സ ഏഷ ഇഹ പ്രവിഷ്ട ആ നഖാഗ്രേഭ്യഃ"—ബൃഹദാരണ്യകം I. iv. 7, എന്നിത്യാദി ശ്രുതിവാക്യപ്രകാരം, നഖശിഖാന്തം) സർവ്വത്ര പ്രവേശിച്ചവനായിരിക്കുന്നു", (എന്നിങ്ങിനെ) |
| രോരവീതി . | നിരന്തരം പ്രതിപാദിക്കുന്നു. |

**ത്രിധാ ഹിതം പണിഭിർ ഗുഹ്യമാനം**
**ഗവി ദേവാസോ ഘൃതമന്വവിന്ദൻ**
**ഇന്ദ്ര ഏകꣳ സൂര്യ്യ ഏകം ജജാന**
**വേനാദേകꣳ സ്വധയാ നിഷ്ടതക്ഷുഃ** 2

| | |
|---|---|
| ത്രിധാ | (ശരീരത്തിൽ വിശ്വതൈജസപ്രാജ്ഞരൂപമായും ബ്രഹ്മാണ്ഡത്തിൽ വിരാഡ്ഢിരണ്യഗർഭാവ്യാകൃത രൂപമായും) മൂന്നു പ്രകാരത്തിൽ |
| ഹിതം , | അവസ്ഥിതവും , |
| പണിഭിഃ | സ്വമഹിമയെപ്പററി സ്തുതിക്കുന്നവരായ ആചാര്യന്മാരാൽ |

| | |
|---|---|
| ഗുഹ്യമാനം | (പരമരഹസ്യമായി) ഗോപനം ചെയ്യപ്പെട്ടുന്നതുമായ |
| ഘൃതം | ദീപ്തമായ (സ്വയം പ്രകാശമായ) ബ്രഹ്മതത്ത്വത്തെ |
| ദേവാസഃ | ദേവകളെപ്പോലെ സാത്വികന്മാരായി അന്തർമുഖ വീക്ഷണത്തോടുകൂടിയവരായ പുരുഷന്മാർ |
| അന്വവിന്ദൻ ; | അനുക്രമമായി പ്രാപിച്ചു ; |
| ഇന്ദ്രഃ | (മൂന്നു പ്രകാരത്തിൽ എന്നു പറയപ്പെട്ടതിൽ)പരമൈശ്വര്യയുക്തനായ വിരാട് പുരുഷൻ |
| ഏകം | (ജാഗ്രദവസ്ഥയാകുന്ന) ഒന്നിനെ |
| ജജാന ; | ഉത്പാദിപ്പിച്ചു ; |
| സൂര്യഃ | തേജസ്വിയായ ഹിരണ്യഗർഭൻ |
| ഏകം ; | (സ്വപ്നരൂപമായ)ഒന്നിനെഉത്പാദനം ചെയ്തു ; |
| വേനാത് | (സർവ്വ ദുഃഖരഹിതമാകയാൽ) അത കമനീയമായ അവ്യാകൃതത്തിൽനിന്നും |
| ഏകം ; | (സുഷുപ്തമാകുന്ന) ഒന്നും ജാതമായി ; |
| സ്വധയാ | ("സ ഭഗവഃ കസ്മിൻ പ്രതിഷ്ഠിത ഇതി, സ്വേ മഹിമ്നി"—ഛാന്ദോഗ്യം. VII. xxiv. 1, എന്നിത്യാദി വാക്യപ്രകാരം) തങ്കൽ തന്നെ അവസ്ഥിതിയോടുകൂടിയ, ആശ്രയാന്തരരഹിതമായ ബ്രഹ്മമാകുന്ന ചിത്തിനാൽ |
| നിഷ്ടതക്ഷുഃ | (മുൻപറയപ്പെട്ട ഇന്ദ്രസൂര്യവേനന്മാർ ജാഗ്രത്സ്വപ്നസുഷുപ്ത്യാദികളെ) ഉളവാക്കുന്നു. |

[കുറിപ്പ്:– ഈ രണ്ടു മന്ത്രങ്ങൾ പ്രണവത്തേയും തത്പ്രതിപാദിതമായ അർത്ഥമാകുന്ന ബ്രഹ്മത്തേയും വിവരിക്കുന്നു.]

**യോ ദേവാനാം പ്രഥമം പുരസ്താ—**
**ദ്വിശ്വാധികോ യോ രുദ്രോ മഹർഷിഃ**
**ഹിരണ്യഗർഭം പശ്യത ജായമാനം**
**സ നോ ദേവഃ ശുഭയാ സ്മൃത്യാ സംയുനക്തു 8**

| | |
|---|---|
| യഃ , | യാതൊരു ദേവൻ , |
| ദേവാനാം | (അഗ്നീന്ദ്രാദി) ദേവന്മാരിൽവെച്ച് |
| പ്രഥമം , | ആദ്യനായവനും , |
| പുരസ്താത് ജായമാനം | (ജനിപ്പാൻ പോകുന്നവരായ അഗ്നീന്ദ്രാദികളുടെ ഉത്പത്തിക്കും) മുമ്പ് ജനിക്കുന്നവനുമായ |
| ഹിരണ്യഗർഭം | ഹിരണ്യഗർഭനെ |
| പശ്യത, | സാക്ഷാത്കരിക്കുന്നുവോ, |
| യഃ | യാതൊരു ദേവൻ |
| വിശ്വാധികഃ, | (വിശ്വത്തിന്നു കാരണഭൂതനാകയാൽ ആ) വിശ്വത്തെക്കാളും ആധിക്യമാന്നവനോ, |
| രുദ്രഃ, | (യാതൊരുവൻ) രുത്തിനാൽ (വൈദിക ശബ്ദത്താൽ) പ്രാപിക്കപ്പെട്ടുന്നവനോ, |
| മഹർഷിഃ | (യാതൊരുവൻ, 'യഃ സർവ്വജ്ഞഃ സർവ്വവിത്,' മുണ്ഡകോപ. I. i. 9, എന്നിത്യാദിശ്രുതിവാക്യപ്രകാരം) അതീന്ദ്രിയ ദ്രഷ്ടാക്കളായ ഋഷിമാരിലും വെച്ച് മഹാനായവനോ, |
| സഃ ദേവഃ , | ആ പരമേശ്വരൻ , |
| നഃ | നമ്മെ |
| ശുഭയാ സ്മൃത്യാ സംയുനക്തു. | (സർവ്വസംസാര നിവർത്തകമായ) ശോഭനമായ ബ്രഹ്മതത്ത്വാനുസ്മരണത്തോടു കൂടിയവരാക്കിച്ചെയ്യുമാറാകട്ടെ. |

[കുറിപ്പ്:— ഈ മന്ത്രം ബ്രഹ്മവിദ്യാലബ്ധിക്കായി ജപിക്കപ്പെടേണ്ടതാകുന്നു.]

**യസ്മാത് പരം നാപരമസ്തി കിഞ്ചി-**
**ദ്യസ്മാന്നാണീയോ ന ജ്യായോऽസ്തി കശ്ചിത്**
**വൃക്ഷ ഇവ സ്തബ്ധോ ദിവി തിഷ്ഠത്യേക-**
**സ്തേനേദം പൂർണം പുരുഷേണ സർവ്വം 4**

[അവതാരിക:- പൂർവ്വമന്ത്രത്തിൽ 'ശുഭയാ സ്മൃത്യാ സംയുനക്തു' എന്നതിൽ പറയപ്പെട്ടതും, സ്മരിക്കപ്പെട്ടതും ആയ തത്വം ഇതിൽ നിർദ്ദേശിക്കപ്പെടുന്നു.]

| | |
|---|---|
| യസ്മാത് | യാതൊരു ബ്രഹ്മതത്ത്വത്തെക്കാൾ |
| പരം | (ഗുണത്തിൽ) ഉത്കൃഷ്ടമായോ |
| അപരം | നികൃഷ്ടമായോ |
| കിഞ്ചിത് ന അസ്തി, | ഒന്നുംതന്നെയില്ലയോ, |
| യസ്മാത് | യാതൊരു ആ ബ്രഹ്മതത്ത്വത്തെക്കാൾ |
| അണീയഃ | (വലിപ്പത്തിൽ) ചെറുതായി |
| കിഞ്ചിത് ന, | ഒന്നുംതന്നേയില്ലയോ, |
| ജ്യായഃ ന അസ്തി; | വലുതായും ഒന്നുമില്ലയോ, (ആകയാൽ യാതൊന്ന് അദ്വിതീയമായതോ); |
| വൃക്ഷഃ ഇവ, | (ഗമനാഗമനാദിയില്ലാതെ സ്തബ്ധമായി നില്ക്കുന്ന) വൃക്ഷമെന്നപോലെ |
| ഏകഃ | അദ്വിതീയനായ ആ പരമേശ്വരൻ |
| സ്തബ്ധഃ | നിർവികാരനായി |
| ദിവി | ദ്യോതനാത്മകമായ സ്വപ്രകാശസ്വരൂപത്തിൽ |
| തിഷ്ഠതി ; | വർത്തിക്കുന്നു ; |
| തേന പുരുഷേണ | (പരിപൂർണ്ണ ചിദേകരസമാകുന്ന) ആ പരമാത്മാവിനാൽ |
| സർവ്വം ഇദം | ഈ സർവ്വജഗത്തും |
| പൂർണ്ണം. | നിറയപ്പെട്ടതായിരിക്കുന്നു ; (ആകയാൽ അദ്വിതീയ പരമാത്മവസ്തു ഒന്നുമാത്രമല്ലാതെ ജഗത്തെന്നതില്ല, എന്നു സാരം.) |

**ന കർമ്മണാ ന പ്രജയാ ധനേന**
**ത്യാഗേനൈകേ അമൃതത്വമാനശുഃ**
**പരേണ നാകം നിഹിതം ഗുഹായാം**
**വിഭ്രാജദേതദ്യതയോ വിശന്തി** 5

[അവതാരിക:- ബ്രഹ്മതത്ത്വാനുസ്മരണത്തിന്നു് അന്തരംഗസാധനഭൂതമായ സർവ്വത്യാഗം പറയപ്പെടുന്നു.]

കർമ്മണാ — (അഗ്നിഹോത്രാദിയായി സഹസ്രസംവത്സരസത്രംവരെയുള്ളുമുള്ള) കർമ്മത്താൽ

ന ; — (അമൃതത്വം) പ്രാപിക്കപ്പെടുകയില്ല ;

പ്രജയാ , — (പിതൃഋണം മുതലായവയിൽനിന്നും മോചിപ്പിക്കുന്നതായ) സന്തതിയാലും

ധനേന ന ; — ("ദാനേ സർവ്വം പ്രതിഷ്ഠിതം തസ്മാദ്ദാനം പരമം വദന്തി"—ദാനത്തിൽ സർവ്വവും പ്രതിഷ്ഠയോടുകൂടിയതായിരിക്കുന്നു, ആകയാൽ ദാനത്തെ സർവ്വോത്കൃഷ്ടമായതെന്നു പറയുന്നു-എന്നിത്യാദിവാക്യപ്രകാരം, ദാനത്തിന്നു് ആസ്പദമായ) ധനത്താലും പ്രാപിക്കപ്പെടുന്നില്ല ;

ത്യാഗേന — നേരെമറിച്ച് ("യജ്ഞോ ദാനം തപശ്ചൈവ പാവനാനി മനീഷിണാം," ഗീത. xviii. 5; "തമേതം വേദാനുവചനേന ബ്രാഹ്മണാ വിവിദിഷന്തി, യജ്ഞേന, ദാനേന, തപസാऽനാശകേന," ബൃഹദാ: ഉപ. IV. iv. 22, എന്നിത്യാദിവാക്യപ്രകാരം ഈശ്വരന്നായിക്കൊണ്ടു് ഫലത്തെ ത്യാഗം ചെയ്യുന്നതിനാൽ നശിക്കാത്തവയായി ഭവിക്കുന്ന—തന്മൂലം ചിത്തശുദ്ധിദ്വാരാ പാവനങ്ങളാകുന്ന) ഇവയുടെ ത്യാഗത്താൽ

ഏകേ — ചിലർ (മാത്രം, അന്തർമുഖവീക്ഷണത്തോടുകൂടിയവരായി)

| | |
|---|---|
| അമൃതത്വം ആനശുഃ; | അമൃതത്വത്തെ പ്രാപിക്കുന്നു; |
| നാകം പരേണ | (എന്നാൽ) സ്വർഗ്ഗത്തെക്കാളും ഉത്കൃഷ്ടവും |
| വിഭ്രാജത് | വിശേഷമായി പ്രകാശിക്കുന്നതും ആയ അമൃതത്വം |
| ഗുഹായാം നിഹിതം; | (ഏകാഗ്രതയാൻ) സ്വന്തം ബുദ്ധിയിൽ അവസ്ഥിതി ചെയ്യുന്നു; |
| ഏതത് | ഇപ്രകാരമുള്ള അമൃതത്വത്തെ |
| യതയഃ | ഇന്ദ്രിയനിഗ്രഹശീലമാൻ യതികൾ |
| വിശന്തി. | പ്രാപിക്കുന്നു,—അനുഭവിക്കുന്നു. |

**വേദാന്തവിജ്ഞാനസുനിശ്ചിതാത്ഥാഃ**
**സംന്യാസയോഗാദ്യതയഃ ശുദ്ധസത്ത്വാഃ**
**തേ ബ്രഹ്മലോകേ തു പരാന്തകാലേ**
**പരാമൃതാഃ പരിമുച്യന്തി സർവ്വേ** 6

[അവതാരിക:– പൂർവ്വമന്ത്രത്തിൽ ഫലത്യാഗം മോക്ഷസാധനമാണെന്നു പറയപ്പെട്ടു, എന്നാൽ "തരതി ശോകമാത്മവിത്," ഛാന്ദോഗ്യ. ഉപ. VII. i. 3, "തമേവ വിദിത്വാ അതിമൃത്യുമേതി. നാന്യഃ പന്ഥാ വിദ്യതേയനായ," ശ്വേതാശ്വതര ഉപ, III. 8, "സർവ്വം കർമ്മാഖിലം പാർത്ഥ ജ്ഞാനേ പരിസമാപ്യതേ," ഗീത IV 33, "ജ്ഞാനാദേവ തു കൈവല്യം പ്രാപ്യതേ യേന മുച്യതേ" എന്നിത്യാദിശ്രുതിസ്മൃതി വാക്യങ്ങൾ പ്രകാരം ജ്ഞാനം ഒന്നു മാത്രമാകുന്നു മോക്ഷഹേതു, എന്നു പറയപ്പെട്ടിരിക്കുന്നതിനാൽ, ഈ മന്ത്രത്തിൽ, വിരോധപരിഹാരത്തിന്നായി, മോക്ഷപ്രാപ്തിക്ക് ജ്ഞാനം, സന്യാസം എന്നവയുടെ വേറെ വേറെയുള്ള ഉപയോഗം പറയപ്പെടുന്നു.]

| | |
|---|---|
| വേദാന്തവിജ്ഞാന സുനിശ്ചിതാത്ഥാഃ, | ഉപനിഷദ്വാക്യങ്ങളാൽ ഉളവാകുന്ന, (സംസാരനിവത്തകമാകയാൽ) വിശിഷ്ടമായ ജ്ഞാനത്താൽ, (ജീവബ്രഹ്മൈക്യരൂപമായ) അത്ഥം സുനിശ്ചിതമായുള്ളവരായി, |

| | |
|---|---|
| സംന്യാസയോഗാത് | (മുൻപറയപ്പെട്ട പ്രജാധനാദികളുടെ ത്യാഗമാകുന്ന) സന്ന്യാസത്തോട്ടുകൂടിയതായ (പ്രമാണം, വിപര്യയം, വികല്പം, നിദ്രാ, സ്മൃതി എന്ന അഞ്ചു ചിത്തവൃത്തികളുടെ നിരോധമാകുന്ന) യോഗത്താൽ |
| ശുദ്ധസത്ത്വാഃ | (വിഷയഭോഗേച്ഛയററ്) ചിത്തശുദ്ധിയാർന്നവരായി, |
| യതയഃ, (യേ) | (തന്മൂലം) ചിത്തത്തെ നിയമനം ചെയ്യുന്ന ശീലത്തോട്ടുകൂടിയവരായ യതികൾ, യാതൊരുവരോ |
| തേ തു, സർവ്വേ | അവരാകട്ടെ, എല്ലാവരും (യാതൊരു ഭേദവുമില്ലാതെ) |
| ബ്രഹ്മലോകേ (സതി) | (സംസാരികൾക്കു് ഉളവാകാത്തതായ) ബ്രഹ്മസാക്ഷാത്കാരം ഉണ്ടാകുന്നു എന്നതിനാൽ, |
| പരാന്തകാലേ, | (ജ്ഞാനികൾക്കു് ദേഹപാതം സംഭവിക്കുമ്പോൾ പുനർ ദേഹഗ്രഹണമില്ലെന്നുള്ളതിനാൽ അപ്രകാരമുള്ള) പുനരാവൃത്തിരഹിതമായ ദേഹപാതാവസരത്തിൽ, |
| പരാമൃതാത് | (ജഗത്കാരണഭൂതമാകയാൽ) പരവും, (തത്വജ്ഞാനത്താലല്ലാതെ നാശമില്ലാത്തതാകയാൽ) അമൃതവും ആയ അവ്യാകൃതത്തിൽനിന്നും, അതായത് അവിദ്യയാകുന്ന അവ്യക്തപ്രകൃതിയിൽ നിന്നും, |
| പരിമുച്യന്തി. | (പ്രളയകാലത്തിലുംകൂടിവിമുക്തരാകാത്ത അജ്ഞാനികളെപ്പോലല്ലാതെ) മുക്തരായി ബ്രഹ്മൈക്യത്തെ പ്രാപിക്കുന്നു. |

[കുറിപ്പ്:— ജ്ഞാനികളിൽ ദേവമനുഷ്യത്വാദിയാൽ ഉത്തമാധമാദി വ്യത്യാസങ്ങളൊന്നുമില്ലെന്നു കാണിപ്പാനായി "സർവ്വേ" എന്നു പറയപ്പെട്ടിരിക്കുന്നു.]

ദഹ്രം വിപാപം വരവേശ്മഭൂതം
യത് പുണ്ഡരീകം പുരമധ്യസംസ്ഥം
തത്രാപി ദഹ്രം ഗഗനം വിശോക–
സ്തസ്മിൻ യദന്തസ്തദുപാസിതവ്യം 7

[അവതാരിക:– വേദാന്താദിയാൽ തത്ത്വഗ്രഹണത്തിന്നു് ശക്തിയില്ലാത്തവന്നു്, 'ദഹരോപാസ്തി'യാകുന്ന ഉപാസന പറയപ്പെടുന്നു.]

| | |
|---|---|
| ദഹ്രം , | (അംഗുഷ്ഠമാത്രപരിമാണമാന്നതാകയാൽ) അല്പവും, |
| വിപാപം, | (ചിത്തൈകാഗ്ര്യസ്ഥാനമാകയാൽ)പാപരഹിതവും , |
| വരവേശ്മഭൂതം , | (ശ്രേഷ്ഠമായ പരമാത്മാവിൻെറ ഉപലബ്ധിക്കും ഉപാസനയ്ക്കും സ്ഥാനമാകയാൽ) പരമാത്മാവിൻെറ ആലയം പോന്നതും, |
| പുരമദ്ധ്യസംസ്ഥം , | (ഹസ്തപാദാദിയായ എല്ലാ അവയവങ്ങളാലും പൂരിപ്പിക്കപ്പെടുന്നു എന്നതിനാൽ) പുരമാകുന്ന ശരീരത്തിൻെറ മദ്ധ്യത്തിൽ (പുഷ്പത്തിൽ രസമെന്നപോലെ) സ്ഥിതിചെയ്യുന്നതും, ആയ |
| യത് പുണ്ഡരീകം | യാതൊരു ഹൃദയകമലമോ, |
| തത്ര അപി | അതിൽ |
| ദഹ്രം | അതിസൂക്ഷ്മമായ |
| ഗഗനം; | ആകാശംപോലെ അമൂർത്തമായ ബ്രഹ്മം സ്ഥിതിചെയ്യുന്നു ; |
| വിശോകഃ (ം) ; | (ഗഗന ശബ്ദവാച്യമായ അത് ബ്രഹ്മം തന്നെയാകയാൽ) ശോക രഹിതമായി കേവലസുഖസ്വരൂപമായതാകുന്നു ; |
| തസ്മിൻ | ആ ഹൃത്പുണ്ഡരീകത്തിൽ |
| അന്തഃ യത് | മദ്ധ്യത്തിൽ യാതൊരു ബ്രഹ്മ തത്ത്വമോ |
| തത് ഉപാസിതവ്യം. | ആയത് (വിജാതീയ പ്രത്യയരഹിതമായി സജാതീയ പ്രത്യയ പ്രവാഹരൂപമായ) സമാധിയിൽ സാക്ഷാത്കരിക്കപ്പെടേണ്ടതാകുന്നു. |

[കുറിപ്പ്:– നാരായണസൂക്തം 6–12 കൂടി മന്ത്രങ്ങളും കുറിപ്പുകളും നോക്കുക.]

**യോ വേദാദൌ സ്വരഃ പ്രോക്തോ**
**വേദാന്തേ ച പ്രതിഷ്ഠിതഃ**
**തസ്യ പ്രകൃതിലീനസ്യ**
**യഃ പരഃ സ മഹേശ്വരഃ** 8

[അവതാരിക:- ഈ മന്ത്രത്തിൽ പൂൎവ്വമന്ത്രോക്തമായ ഗഗന ശബ്ദ ത്താൽ വിവക്ഷിക്കപ്പെടുന്ന വസ്തു വിവരിക്കപ്പെടുന്നു.]

| | |
|---|---|
| വേദാദൌ | വേദങ്ങളുടെ ഉപക്രമത്തിൽ |
| പ്രോക്തഃ യഃ സ്വരഃ | പറയപ്പെട്ട('ഓം'കാരമാകുന്ന)യാതൊരു വർണമോ, ആയത് |
| വേദാന്തേ ച | ഉപനിഷത്തിലും |
| പ്രതിഷ്ഠിതഃ ; | ('ഓമിത്യേതദക്ഷരമിദꣳ സൎവ്വം,' മാണ്ഡൂക്യോപ. 1, എന്നിത്യാദിയായി) പ്രതിപാദിക്കപ്പെട്ടിരിക്കുന്നു ; |
| പ്രകൃതിലീനസ്യ | (ധ്യാനകാലത്തിൽ 'അ' കാര 'ഉ' കാര 'മ' കാരങ്ങളിൽ വിരാട്, ഹിരണ്യഗർഭൻ, അവ്യാകൃതം എന്നവയെ ധ്യാനിച്ച്, വിരാഡ്രൂപമാകുന്ന 'അ' കാരത്തെ 'ഉ' കാരത്തിലും, ഹിരണ്യഗർഭ രൂപമാകുന്ന ആ 'ഉ' കാരത്തെ മൂലപ്രകൃതി —അവ്യാകൃതം— ആകുന്ന 'മ' കാരത്തിലും ലയിപ്പിച്ച്, ഇങ്ങിനെ) അവ്യാകൃതമാകുന്ന മൂലപ്രകൃതിയിൽ ലയിച്ചതായ |
| തസ്യ | ആ പ്രണവത്തിന്റെ |
| യഃ പരഃ | (ചതുൎത്ഥമാത്രാരൂപത്തിലുള്ള നാദത്തിൽ) യാതൊന്ന് (ധ്യാനയോഗ്യമായി) അത്യുത്കൃഷ്ടമായതോ |
| സഃ മഹേശ്വരഃ. | ആ ബ്രഹ്മതത്വം തന്നെയാകുന്നു (ഗഗന ശബ്ദവാച്യനായ) മഹേശ്വരൻ. |

ശുഭം

# പഞ്ച ശാന്തയഃ

**ശം നോ മിത്രഃ ശം വരുണഃ ; ശം നോ ഭവത്വര്യ്യമാ ; ശം ന ഇന്ദ്രോ ബൃഹസ്പതിഃ ; ശം നോ വിഷ്ണുരുരുക്രമഃ ;**

| | |
|---|---|
| മിത്രഃ | മിത്രനെന്ന ദേവൻ |
| നഃ ശം ഭവതു ; | നമുക്ക് സുഖഹേതുവായി ഭവിക്കേണമേ ; |
| വരുണഃ ശം ; | വരുണനും അപ്രകാരംതന്നെ സുഖഹേതുവാകേണമേ ; |
| അര്യ്യമാ നഃ ശം; | അര്യ്യമാവും അപ്രകാരം നമുക്ക് ഭവിക്കേണം; |
| ഇന്ദ്രഃ ബൃഹസ്പതിഃ | ഇന്ദ്രനും ബൃഹസ്പതിയും |
| നഃ ശം ; | നമുക്ക് സുഖമരുളേണമേ ; |
| ഉരുക്രമഃ | സർവ്വവ്യാപിയായ |
| വിഷ്ണുഃ | വിഷ്ണുവാകുന്ന വിരാട്പുരുഷൻ |
| നഃ ശം. | നമുക്ക് നന്മയെ ചെയ്യേണമേ. |

**[കുറിപ്പ്:- 'മിത്രൻ' പകലിന്നും പ്രാണവൃത്തിക്കും അഭിമാനിദേവതയാകുന്നു; "വരുണൻ രാത്രിക്കും അപാനവൃത്തിക്കും അഭിമാനിദേവത; ചക്ഷുസ്സിന്നും ആദിത്യമണ്ഡലത്തിന്നും 'അര്യ്യമാവും', ബാഹുക്കൾക്കും ബലത്തിന്നും 'ഇന്ദ്രനും', വാക്കിന്നും ബുദ്ധിക്കും 'ബൃഹസ്പതിയും', അഭിമാനിദേവതകളാകുന്നു.**

**ഉരുക്രമനായ വിരാട്പുരുഷൻ ബ്രഹ്മാണ്ഡമാകുന്ന ശരീരത്തോടുകൂടിയവനാകയാൽ, സർവ്വാവയവങ്ങളും അടങ്ങിയതായ ദേഹത്തിന്ന് അഭിമാനിദേവതയാകുന്നു.]**

**നമോ ബ്രഹ്മണേ ; നമസ്തേ വായോ ;**
**ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി ;**
**ത്വാമേവ പ്രത്യക്ഷം ബ്രഹ്മ വദിഷ്യാമി ;**
**ഋതം വദിഷ്യാമി ; സത്യം വദിഷ്യാമി ;**
**തന്മാമവതു ; തദ്വക്താരമവതു ;**
**അവതു മാം ; അവതു വക്താരം ;**
**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ** 1

[അവതാരിക:- പൂർവ്വമന്ത്രത്തിൽ അവയവങ്ങൾക്കും, അവയെല്ലാമടങ്ങിയ ശരീരത്തിന്നും അഭിമാനികളായ ദേവതകൾ, എല്ലാ അനിഷ്ടങ്ങളുടെ പരിഹാരത്തിന്നായും സുഖത്തിന്നായും പ്രാർത്ഥിക്കപ്പെട്ടു. ഇപ്പോൾ ആ ദേവതകൾക്കും അന്തര്യാമിയും പ്രേരകനുമായ പരബ്രഹ്മം നമസ്കരിക്കപ്പെടുന്നു.]

| | |
|---|---|
| ബ്രഹ്മണേ നമഃ ; | ബ്രഹ്മത്തിന്നായ്ക്കൊണ്ട് നമസ്കാരം ; |
| വായോ ! തേ നമഃ ; | ഹേ വായുദേവ ! നിന്തിരുവടിക്ക് നമസ്കാരം ; |
| ത്വം ഏവ അസി | നിന്തിരുവടിതന്നെയാകുന്നു |
| പ്രത്യക്ഷം ബ്രഹ്മ ; | (സൂത്രാത്മാവായ വായുവിന്റെ രൂപത്തിൽ ത്വഗിന്ദ്രിയത്താൽ ഗ്രഹിക്കപ്പെടുന്നു എന്നതിനാൽ) പ്രത്യക്ഷമായ ബ്രഹ്മം ; |
| ത്വാം ഏവ | (ആകയാൽ) നിന്തിരുവടിയെത്തന്നെ |
| പ്രത്യക്ഷം ബ്രഹ്മ | സാക്ഷാത്കാരയോഗ്യമായ പ്രത്യക്ഷബ്രഹ്മമെന്ന് |
| വദിഷ്യാമി ; | (ഉപാസനാവാക്യങ്ങളിൽ) ഞാൻ ഘോഷിക്കുന്നുണ്ട് ; |
| ഋതം വദിഷ്യാമി ; | (നിന്തിരുവടിയെത്തന്നെ, മനസ്സിൽ ഉള്ളതിനെ ഉള്ളപോലെ പറയുക എന്ന നേർമയാകുന്ന) ഋതമെന്നു ഞാൻ പറയുന്നുണ്ട് ; |

| | |
|---|---|
| സത്യം വദിഷ്യാമി ; | സത്യവസ്തു എന്നും പറയുന്നുണ്ട് ; |
| തത് മാം അവതു ; | അപ്രകാരമുള്ള സൂത്രാത്മാവായ വായു (ശിഷ്യനായ) എന്നെ രക്ഷിക്കട്ടേ ; |
| തത് വക്താരം അവതു ; | ആ വായുദേവത വക്താവായ ഗുരുവിനേയും രക്ഷിക്കട്ടേ ; |
| അവതു മാം , അവതു വക്താരം. | ആ ബ്രഹ്മം എന്നെയും ഗുരുവിനേയും രക്ഷിക്കട്ടെ ! |
| ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ . | ആധ്യാത്മികം , ആധിദൈവികം , ആധിഭൌതികം എന്ന മൂന്നു പ്രകാരത്തിലുള്ളതാപങ്ങൾക്കുംശാന്തിഉണ്ടാകട്ടെ ! |

[കുറിപ്പ്:— "വായുർവൈ ഗൌതമ സൂത്രം. വായുനാ വൈ ഗൌതമ സൂത്രേണായം ച ലോകഃ പരശ്ച ലോകഃ സർവ്വാണി ഭൂതാനി സംദൃബ്ധാനി ഭവന്തി," (ബൃഹദാ-ഉപ. III. vii. 2) എന്ന ശ്രുതിവാക്യപ്രകാരം, ഈ ലോകവും പരലോകവും സർവ്വ പ്രാണികളും, ജ്ഞാനക്രിയാശക്തികളാന്ന വായു രൂപത്തിലുള്ള സൂത്രാത്മാവിനാൽ (ഹിരണ്യഗർഭനാൽ) ധരിക്കപ്പെടുന്നു, (നിലനിർത്തപ്പെടുന്നു) ഇത്യാദി കാണുക]

ശം നോ മിത്രഃ ശം വരുണഃ ,
ശം നോ ഭവത്വര്യമാ ;
ശം ന ഇന്ദ്രോ ബൃഹസ്പതിഃ ;
ശം നോ വിഷ്ണുരുരുക്രമഃ ;
നമോ ബ്രഹ്മണേ ; നമസ്തേ വായോ;
ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി ;
ത്വാമേവ പ്രത്യക്ഷം ബ്രഹ്മാവാദിഷം ;
ഋതമവാദിഷം; സത്യമവാദിഷം;
തന്മാമാവീത് ; തദ്വക്താരമാവീത് ;
ആവീന്മാം , ആവീദ്വക്താരം .
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ . 2

[അവതാരിക:- ഒന്നാമതായി പറയപ്പെട്ട ശാന്തി അധ്യയനാരംഭത്തിൽ ജപിക്കേണ്ടതും, ഇത് അധ്യയനത്തിന്റെ അവസാനത്തിൽ ജപിക്കേണ്ടതുമാകുന്നു.]

പൂർവ്വമന്ത്രത്തിൽ, "വദിഷ്യാമി" (ഞാൻ പറയുന്നുണ്ട്) "അവതു" (രക്ഷിക്കട്ടെ) എന്ന രണ്ടു പദങ്ങൾക്കു പകരം, ഇതിൽ "അവാദിഷം" (ഞാൻ പറഞ്ഞു), "ആവീത്" (രക്ഷിച്ചു), എന്ന പ്രയോഗിക്കപ്പെട്ടിരിക്കുന്നു. മറ്റെല്ലാം പൂർവ്വമന്ത്രംപോലെ തന്നെ എന്നും കാണ്ക.

**സഹ നാവവതു : സഹ നൌ ഭുനക്തു :**

**സഹ വീര്യം കരവാവഹൈ :**

**തേജസ്വി നാവധീതമ സ്തുമാ**

**വിദ്വിഷാവഹൈ ;**

**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ** 3

| | |
|---|---|
| നൌ | (ഗുരുശിഷ്യന്മാരായ) നമ്മളിരുവരേയും |
| സഹ അവതു ; | (പരമാത്മാവ്) ഒരുപോലെ കാക്കട്ടെ ; |
| നൌ | നാമിരുവരേയും |
| സഹ ഭുനക്തു ; | ഒരുപോലെ പുഷ്ടിപ്പെടുത്തട്ടെ ; |
| സഹ വീര്യം കരവാവഹൈ ; | നാമിരുവരും വീര്യത്തോടുകൂടി ഒപ്പം പ്രയത്നിക്കുമാറാകട്ടെ ; |
| നൌ അധീതം | നാമിരുവരുടേയും അധ്യാപനവും അധ്യയനവും |
| തേജസ്വി അസ്തു ; | തേജസ്സോടുകൂടിയതായി വിളങ്ങട്ടെ ; |
| മാ വിദ്വിഷാവഹൈ | നാമിരുവക്കും തമ്മിൽ വിരുദ്ധബുദ്ധിയില്ലാതിരിക്കട്ടെ. |
| ഓം ശാന്തിഃ ശാന്തിഃശാന്തിഃ | ആധ്യാത്മികാദി താപത്രയശാന്തി ഉളവാകട്ടെ . |

**നമോ വാചേ യാ ചോദിതാ യാ ചാനുദിതാ**
**തസ്യൈ വാചേ നമോ വാചേ നമോവാചസ്പതയേ**
**നമ ഋഷിഭ്യോ മന്ത്രകൃദ്ഭ്യോ മന്ത്രപതിഭ്യോ**
**മാ മാമൃഷയോ മന്ത്രകൃതോ മന്ത്രപതയഃ**
**പരാദുർമാഽഹമൃഷീന്മന്ത്രകൃതോ മന്ത്രപതീൻ പരാദാം.**

[അവതാരിക:- അനുഷ്ഠിക്കപ്പെടുന്ന കർമ്മം മന്ത്രാധീനമാകയാലും, മന്ത്രങ്ങൾ വാഗ്ദേവതയുടെ ശരീരസ്വരൂപമാകയാലും, ആ വാഗ്ദേവതക്കായ്ക്കൊണ്ടു് ഒന്നാമതായി നമസ്കരിക്കുന്നു.]

| | |
|---|---|
| യാച(വാക്)ഉദിതാ | യാതൊരു വാക്കു് ഉച്ചരിക്കപ്പെട്ടതോ |
| തസ്യൈ വാചേ നമഃ ; | ആ വാക്കിന്നു് നമസ്കാരം , |
| യാ അനുദിതാ | യാതൊന്നു് (മുമ്പു്) ഉച്ചരിക്കപ്പെടാത്തതോ |
| (തസ്യൈ) വാ ചേ ച (നമഃ) ; | ആ വാക്കിന്നായ്ക്കൊണ്ടും നമസ്കാരം ; |
| വാചേ നമഃ ; | (ഉച്ചരിക്കപ്പെട്ടതും പെടാത്തതും ആയ സമുദായ രൂപത്തിലുള്ള) വാക്കിന്നു നമസ്കാരം ; |
| വാചസ്പതയേ നമഃ ; | (വാഗ്രൂപമായ ദേവത ആരാൽ പരിപാലിക്കപ്പെടുന്നുവോ ആ) ബൃഹസ്പതിക്കായ്ക്കൊണ്ടു് നമസ്കാരം ; |
| മന്ത്രകൃദ്ഭ്യഃ | (കല്പത്തിന്റെ ആദിയിൽ ഈശ്വരാനുഗ്രഹത്താൽ മന്ത്രങ്ങൾ ലഭിച്ച) മന്ത്രദ്രഷ്ടാക്കളും |
| മന്ത്രപതിഭ്യഃ | (ആ മന്ത്രങ്ങളുടെ സാമ്പ്രദായികമായ പ്രവർത്തനംകാരണം അവയെ പാലിക്കുന്നതിനാൽ) മന്ത്രപാലകന്മാരുമായ |
| ഋഷിഭ്യഃ നമഃ ; | ഋഷികൾക്കായ്ക്കൊണ്ടു് നമസ്കാരം ; |

| | |
|---|---|
| മന്ത്രകൃതഃ മന്ത്ര പതയഃ ഋഷയഃ | മന്ത്രദ്രഷ്ടാക്കളും പാലകന്മാരുമായ ആ ഋഷികൾ |
| മാം മാ പരാദുഃ ; | എന്നെ അവമതിക്കാതിരിക്കേണമേ (അനുഗ്രഹിക്കണമേ); |
| മന്ത്രകൃതഃ മന്ത്രപതീൻ ഋഷീൻ | മന്ത്രകൃത്തുക്കളും മന്ത്രപതികളും ആയ ആ ഋഷിമാരെ |
| അഹം മാ പരാദാം. | ഞാനും അവമതിക്കാതെ ഉപാസിക്കുന്നു |

**വൈശ്വദേവീം വാചമുദ്യാസ്ം**
**ശിവാമദസ്താം ജുഷ്ടാം ദേവേഭ്യഃ**

| | |
|---|---|
| വൈശ്വദേവീം | എല്ലാ ദേവകളെ സംബന്ധിച്ചുള്ളതും |
| ശിവാം | (സ്തുതിരൂപത്തിലുള്ളതായി ആ ദേവകൾക്കു്) സുഖപ്രദമായുള്ളതും |
| അദസ്താം | (കുറവില്ലാതെ) സംപൂർണ്ണവും |
| ദേവേഭ്യഃ ജുഷ്ടാം | ദേവകൾക്കു് പ്രീതിയുളവാക്കുന്നതും ആയ |
| വാചം ഉദ്യാസം. | (തത്ത്വരൂപമായ) വാക്കിനെ ഞാൻ ഉരചെയ്യുന്നവനാകേണമേ. |

**ശർമ്മ മേ ദ്യൌഃ, ശർമ്മ പൃഥിവീ, ശർമ്മ വിശ്വമിദം ജഗത്, ശർമ്മ ചന്ദ്രശ്ച സൂര്യശ്ച, ശർമ്മ ബ്രഹ്മ പ്രജാപതീ**

| | |
|---|---|
| ദ്യൌഃ | സ്വർഗ്ഗസ്വരൂപനായ ദേവൻ |
| മേ ശർമ്മ ; | എനിക്കു് സുഖരൂപനായി ഭവിക്കേണമേ ; |
| പൃഥിവീ ശർമ്മ ; | പൃഥിവീ രൂപദേവതയും അപ്രകാരം ഭവിക്കേണമേ ; |
| ഇദം വിശ്വം ജഗത് ശർമ്മ ; | ഈ സർവ്വ ജഗദാത്മകനായ ദേവനും സുഖമരുളേണമേ ; |

| | |
|---|---|
| ചന്ദ്രഃ ച സൂൎയ്യഃ ച ശമ് ; | ചന്ദ്രസൂൎയ്യന്മാരും സുഖം തരേണമേ ; |
| ബ്രഹ്മപ്രജാപതീ ശമ്. | ജഗത് കാരണഭൂതമായ ബ്രഹ്മവും, നാന്മുഖദേവനും, അപ്രകാരംതന്നെ സുഖം തരേണമേ. |

**ഭൂതം വദിഷ്യേ, ഭുവനം വദിഷ്യേ,**
**തേജോ വദിഷ്യേ, യശോ വദിഷ്യേ,**
**തപോ വദിഷ്യേ, ബ്രഹ്മ വദിഷ്യേ,**
**സത്യം വദിഷ്യേ**

| | |
|---|---|
| ഭൂതം വദിഷ്യേ , | ആകാശാദിപഞ്ചമഹാഭൂതരൂപമായത് എനിക്ക് അനുകൂലമായ്ത്തീരേണമെന്ന് ഞാൻ പ്രാൎത്ഥിക്കുന്നു ; |
| ഭുവനം ,, | പൃഥിവ്യാദിലോകസ്വരൂപമായ ഭുവനം |
| തേജഃ ,, | ശരീരകാന്തി ,, |
| യശഃ ,, | കീൎത്തി ,, |
| തപഃ ,, | വ്രതാദിനിയമം ,, |
| ബ്രഹ്മ ,, | സ്വാദ്ധ്യായം ,, |
| സത്യം ,, | യഥാൎത്ഥഭാഷണം ,, |

**തസ്മാ അഹമിദമുപസ്തരണമുപസ്തൃണഉപസ്തരണം മേ പ്രജായൈ പശൂനാം ഭൂയാദുപസ്തരണമഹം പ്രജായൈ പശൂനാം ഭൂയാസം**

| | |
|---|---|
| തസ്മൈ | മുൻപറയപ്പെട്ട പ്രാൎത്ഥനയുടെ സിദ്ധിക്കായി |
| അഹം ഇദം | ഞാൻ ഈ (സോമയാഗത്തിന്നു പൂൎവ്വാംഗമായ പ്രവൎഗ്ഗ്യമാകുന്ന) കൎമ്മത്തെ |
| ഉപസ്തരണം | (എനിക്ക്) ആധാരമായി (അവലംബമായി) |

| | |
|---|---|
| ഉപസ്തൃണേ; | അനുഷ്ഠിക്കുന്നു; |
| മേ പ്രജായൈ | എന്റെ സന്തതികൾക്കും |
| പശൂനാം | പശുക്കൾക്കും |
| ഉപസ്തരണം | ആധാരഭൂതമായ വസ്തു |
| ഭൂയാത്; | ഉളവാകേണമേ; |
| അഹം | (അഥവാ) ഞാൻതന്നെ |
| പ്രജായൈ പശൂനാം | സന്താനങ്ങൾക്കും പശുക്കൾക്കും |
| ഉപസ്തരണം ഭൂയാസം. | ആശ്രയമായി ഭവിക്കുമാറാകേണം. |

**പ്രാണാപാനൌ മൃത്യോർമാ പാതം,**
**പ്രാണാപാനൌ മാ മാ ഹാസിഷ്ടം**

| | |
|---|---|
| പ്രാണാപാനൌ ! | ഹേ പ്രാണനും അപാനനും ആയ വായുക്കളേ ! |
| മൃത്യോഃ | മൃത്യുവിൽനിന്നും |
| മാ പാതം; | എന്നെ രക്ഷിച്ചാലും; |
| പ്രാണാപാനൌ ! | അല്ലയോ പ്രാണാപാനങ്ങളേ; |
| മാ | (അങ്ങിനെ രക്ഷിക്കുന്നതിനായി) എന്നെ |
| മാ ഹാസിഷ്ടം; | വിട്ടുപോകാതിരുന്നാലും. |

**മധു മനിഷ്യേ, മധു ജനിഷ്യേ, മധു വക്ഷ്യാമി, മധു വദിഷ്യാമി, മധുമതീം ദേവേഭ്യോ വാചമുദ്യാസം ശുശ്രൂഷേണ്യാം മനുഷ്യേഭ്യസ്തംമാ ദേവാ അവന്തു ശോഭായൈ പിതരോऽനുമദന്തു**

**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ** 4

| | |
|---|---|
| മധു | മധുരമായ (അതായത് ഫലപ്രാപ്തിക്ക് തക്ക സാധനമായ) ഈ കർമ്മത്തെ |
| മനിഷ്യേ; | (അപമൃത്യുപരിഹാരത്താൽ ആയുഷ്മാനായ) ഞാൻ മനസ്സിൽ സങ്കല്പിക്കാം; |

| | |
|---|---|
| മധു ജനിഷ്യേ ; | (അനന്തരം) ആ മധുരമായ കർമ്മത്തെ ആരംഭിക്കാം ; |
| മധു വക്ഷ്യാമി ; | (തുടങ്ങിയതായ) ആ മധുരമായ കർമ്മത്തെ അവസാനംവരെ നിർവഹിക്കാം ; |
| മധു വദിഷ്യാമി ; | (അതിൻെറ സിദ്ധിക്കായി) മധുരമായ മന്ത്രജാലങ്ങളെ ഉച്ചരിക്കാം ; |
| ദേവേഭ്യഃ മധുമതീം | (എന്നു മാത്രമല്ല) ദേവകൾക്ക് അതി പ്രിയമായും |
| മനുഷ്യേഭ്യഃ ശുശ്രൂഷേണ്യാം | പിതൃക്കൾക്ക് കേൾപ്പാൻ അത്യന്തമധുരമായും ഉള്ള |
| വാചം ഉദ്യാസം , | (ഉദ്ദേശത്യാഗരൂപമായ) വാക്കിനെ പറയുന്നവനായി ഭവിക്കേണം ; |
| തം മാം | (യജിക്കുന്നവനായ) ഇപ്രകാരമുള്ള എന്നെ |
| ശോഭായൈ | ശോഭന ഫലപ്രാപ്തിക്കായി |
| ദേവാഃ അവന്തു ; | (സർവ്വ) ദേവന്മാരും രക്ഷിക്കുമാറാകട്ടെ ; |
| പിതരഃ അപഃ | പിതൃക്കളും |
| അനുമദന്തു; | അനുമോദിക്കുമാറാകട്ടെ; |
| ഓം; | അഭീഷ്ടസിദ്ധിക്ക് ഹേതുവായ പരമാത്മാവിനെ ഞാൻ അനുസ്മരിക്കുന്നു ; |
| ശാന്തിഃ ; | (ജ്വരാദിയായ) ആധ്യാത്മിക വിഘ്നങ്ങൾക്ക് ശാന്തിയുണ്ടാകട്ടെ ; |
| ശാന്തിഃ ; | (ശീതോഷ്ണവാതാദിയായ) ആധിഭൌതിക വിഘ്നങ്ങളും ശാന്തമാകട്ടെ ; |
| ശാന്തിഃ . | (യക്ഷരക്ഷോബാധാദിയായ) ആധിദൈവിക വിഘ്നങ്ങളും ശാന്തങ്ങളായി ഭവിക്കട്ടെ . |

**തച്ഛം യോരാവൃണീമഹേ; ഗാതും യജ്ഞായ;**
**ഗാതും യജ്ഞപതയേ; ദൈവീ സ്വസ്തിരസ്തു നഃ ;**
**സ്വസ്തിർമാനുഷേഭ്യഃ ; ഊർധ്വം ജിഗാതു ഭേഷജം;**
**ശം നോ അസ്തു ദ്വിപദേ; ശം ചതുഷ്പദേ ;**
**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ .** 5

| | |
|---|---|
| ശംയോഃ | (വർത്തമാനകാലത്തിലുള്ള രോഗാദ്യുപദ്രവങ്ങളുടെ ശമനമാകുന്ന) 'ശം' (ഭാവികാലത്തിലുണ്ടാകാവുന്ന ദുഃഖങ്ങളുടെ ശാന്തിയാകുന്ന) 'യഃ', എന്ന രണ്ടിന്റെയും |
| തത് | (കാരണമായ സൽകർമ്മം ഏതോ) അതിനെ |
| ആവൃണീമഹേ ; | ഞങ്ങൾ പ്രാർത്ഥിക്കുന്നു ; |
| യജ്ഞായ | യജ്ഞത്തിന്ന് |
| ഗാതും , | ഗതിയേയും (അഭിവൃദ്ധിയേയും) |
| യജ്ഞപതയേ | യജമാനന്ന് |
| ഗാതും ; | ഗതിയേയും (ഫലപ്രാപ്തിയേയും) അപ്രകാരം തന്നെ ഞങ്ങൾ പ്രാർത്ഥിക്കുന്നു; |
| നഃ | ഞങ്ങൾക്ക് |
| ദൈവീ സ്വസ്തിഃ | ദേവതകളുടെ അനുഗ്രഹം |
| അസ്തു ; | ഉണ്ടാകട്ടെ ; |
| മാനുഷേഭ്യഃ സ്വസ്തിഃ; | മനുഷ്യസമൂഹത്തിനുമംഗളംഭവിക്കട്ടെ; |
| ഭേഷജം | (ജീവസന്ധാരണഹേതുക്കളായ) മരുന്നു പോലെയുള്ള ഓഷധിലതാദികൾ |
| ഉർദ്ധ്വം ജിഗാതു ; | പൊങ്ങിവളരുമാറാകട്ടെ ; |
| ദ്വിപദേ | ഇരുകാൽ പ്രാണികളുടെ വിഷയത്തിൽ |
| നഃ ശം അസ്തു ; | നമുക്ക് നന്മ ഉണ്ടാകട്ടെ ; |
| ശം ചതുഷ്പദേ ; | നാല്ക്കാലികളുടെ വിഷയത്തിലും നമുക്ക് മംഗളമുണ്ടാകട്ടെ ; |
| ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ | ആധ്യാത്മികം, ആധിദൈവികം, ആധിഭൗതികം എന്ന മൂന്നു പ്രകാരത്തിലുള്ളതാപങ്ങൾക്കും ശാന്തി ഉണ്ടാകട്ടെ! |

## മംഗളാനി ഭവന്തു

# മന്ത്രാനുക്രമണിക